വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5 നിയമനരീതി—നേരിട്ടുള്ള നിയമനം

6 പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയാറ് (36) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ—

(1) ഡ്രായിംഗ് ഗ്രൂപ്പ് സർട്ടിഫിക്കററ് (എം. ജി. ററി. ഇ. അഥവാ കെ. ജി. ററി. ഇ.)

(2) ജ്യോമട്രിക്കൽ ഡ്രായിംഗ് ഹയർ (എം. ജി. ററി. ഇ. അഥവാ കെ. ജി. ററി. ഇ. ഫസ്ററ് ക്ലാസ്സ്)

(3) ഡിസൈൻ ഇന്റീരിയർ ഡക്കറേഷൻ (ഹയർ) (എം. ജി. ററി. ഇ. അഥവാ കെ. ജി. ററി. ഇ.) ഫസ്ററ് ക്ലാസ്സ്)

കുറിപ്പ്. —മേൽപ്പറഞ്ഞിരിക്കുന്നതിൽ രണ്ടും മൂന്നും വിഭാഗങ്ങളിൽ ഒന്നാം ക്ലാസ്സിൽ പാസ്സായിട്ടുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ രണ്ടാം ക്ലാസ്സിലോ മൂന്നാം ക്ലാസ്സിലോ പാസ്സായിട്ടുള്ള ഉദ്യോഗാർത്ഥികളെ നിയമനത്തിന് പരിഗണിക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് അഞ്ചു രൂപ. (5 രൂപ)

ഇപ്പോൾ സർവ്വീസിലുള്ള പട്ടികജാതി / പട്ടിക വർഗ്ഗക്കാർക്ക് ഒരു രൂപ 25 പൈസ. പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ സർവ്വീസിലല്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാരും മിലിട്ടറി പെൻഷൻ ലഭിക്കുന്നവരോ മിലിട്ടറി പെൻഷന് അർഹത ഉള്ളവരോ ആയ വിമുക്തഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം.—

ദി ഡെപ്യൂട്ടി സെക്രട്ടറി,<br>
ഗവൺമെൻറ് വിംഗ് (റിക്രൂട്ട്മെൻറ്,)<br>
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ<br>
ആഫീസ്, പട്ടം തിരുവനന്തപുരം-4,<br>
പിൻകോഡ് 695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

(കാററഗറി—4)

1. വകുപ്പ്—ഹെൽത്ത് സർവീസസ്

2. ഉദ്യോഗപ്പേര്—അസിസ്ററൻറ് ഷാഫ് സെററ് മെഷീൻ ഒപ്പറേറ്റർ

3. ശമ്പളം—330-515 രൂപ

4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്.—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി— 1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

കുറിപ്പ്:—നിശ്ചിത പ്രായപരിധിയിലുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ നിശ്ചിത യോഗ്യതയുള്ള നിശ്ചിത പ്രായപരിധി കഴിഞ്ഞ ഉദ്യോഗാർത്ഥികളുടെ അപേക്ഷകളും പരിഗണിക്കുന്നതാണ്. യാതൊരു കാരണവശാലും പ്രായപരിധി 50 വയസ്സ് കവിയാൻ പാടുള്ളതല്ല. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക)

7. യോഗ്യതകൾ:—

(1) എസ്. എസ്. എൽ. സി. പരീക്ഷ പാസായിരിക്കണം. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത ഉണ്ടായിരിക്കണം.

(2) മെഷീൻ വർക്കിൽ കെ. ജി. ടി. ഇ. ഹയറും ഷാഫ് സെററിൽ രണ്ടു വർഷത്തെ പരിചയവും.

8 അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—2 രൂപ. (സർവ്വീസിലുള്ള പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്ക് 50 പൈസ മതിയാകും.)

മേൽപ്പറഞ്ഞ അപേക്ഷാ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചിട്ടുള്ളതുമായ ഫാറത്തിൽ അപേക്ഷിക്കണം. എന്നാൽ സർവ്വീസിലല്ലാത്ത പട്ടികജാതി/പട്ടിക വർഗ്ഗക്കാരും പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയവരോ ആയ വിമുക്തഭടൻമാരും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചിട്ടുള്ളതും സൗജന്യമായി ലഭിക്കുന്നതുമായ പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,<br>
ഗവൺമെൻറ് വിഭാഗം (റിക്രൂട്ട്മെൻറ്),<br>
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ<br>
ആഫീസ്, പട്ടം, തിരുവനന്തപുരം-4,<br>
പിൻ-695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക).

(കാറ്റഗറി—5)

1. വകുപ്പ്—ആരോഗ്യവകുപ്പ്

2. ഉദ്യോഗപ്പേര്—ആക്സിലറി നഴ്സ് മിഡ് വൈഫ് (സ്ത്രീകൾക്കുമാത്രം)

3. ശമ്പളം—370-600 രൂപ.

4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ
   തിരുവനന്തപുരം—130 (നൂററി മുപ്പത്)
   എറണാകുളം—34 (മുപ്പത്തിനാല്)
   തൃശ്ശൂർ—16 (പതിനാറ്)
   പാലക്കാട്—30 (മുപ്പത്)
   വയനാട്—46 (നാൽപ്പത്തിയാറ്)

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1982-ൽ 18 വയസ് തികഞ്ഞിരിക്കേണ്ടതും 48 വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. പ്രായപരിധിയിലുള്ള ഇളവുകൾ ഉൾപ്പെടെ ഉദ്യോഗാർത്ഥികളുടെ ഉയർന്ന പ്രായം യാതൊരു കാരണവശാലും 50 (അൻപത്) വയസ് കവിയാൻ പാടില്ല. (വയസിളവിനെ സംബന്ധിച്ച വിശദ വിവരങ്ങൾക്ക് പൊതു വ്യവസ്ഥകളിലെ 2-ാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ —

(എ) എസ്. എസ്. എൽ. സി. പാസായിരിക്കണം.

(ബി) ഇൻഡ്യൻ നഴ്സിംഗ് കൗൺസിൽ അംഗീകരിച്ചിട്ടുള്ള ഒരു സ്ഥാപനത്തിൽ നിന്നും ലഭിച്ചിട്ടുള്ള ആക്സിലറി നഴ്സ് മിഡ് വൈഫറി സർട്ടിഫിക്കററ്.

കുറിപ്പ്.—(1) സമുദായ സംവരണതത്വപ്രകാരം സംവരണം ചെയ്യപ്പെടുന്ന ഒഴിവുകളിലേയ്ക്ക് പരിഗണിക്കുന്നതിന് നിശ്ചിത യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ, പട്ടികജാതി / പട്ടികവർഗ്ഗം, പിന്നോക്ക സമുദായം എന്നീ വിഭാഗങ്ങളിൽപ്പെട്ടവർക്ക് മുകളിൽ (എ) വിഭാഗത്തിൽ നിർദ്ദേശിച്ചിട്ടുള്ള സാമാന്യ വിദ്യാഭ്യാസ യോഗ്യതയിൽ അയവു വരുത്തുന്നതാണ്. അങ്ങനെയുള്ള ഉദ്യോഗാർത്ഥികൾ എസ്. എസ്. എൽ. സി. വരെയുള്ള പഠിത്തം പൂർത്തിയാക്കി എസ്. എസ്. എൽ. സി. പരീക്ഷ എഴുതിയിരുന്നാൽ മതിയാകും. എന്നാൽ പ്രസ്തുത സാമാന്യ യോഗ്യതയുള്ള പട്ടിക വർഗ്ഗക്കാരായ ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ 8-ാം സ്ററാൻഡേർഡ് പാസായ പട്ടിക വർഗ്ഗക്കാരായ ഉദ്യോഗാർത്ഥികളുടെ അപേക്ഷകൾ പരിഗണിക്കുന്നതാണ്.

(2) അംഗവൈകല്യമുള്ളവർ ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹരല്ല.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമെ എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് ലഭിച്ചിട്ടുള്ള മാർക്ക് ലിസ്ററിന്റെ ശരിപ്പകർപ്പു കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേയ്ക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്കുമാത്രം അപേക്ഷ അയയ്ക്കേണ്ടതും, അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരേ ഉദ്യോഗാർത്ഥിതന്നെ ഒന്നിൽ കൂടുതൽ ജില്ലകളിലേയ്ക്ക് അപേക്ഷകൾ അയച്ചിട്ടുള്ളതായോ തൻനിമിത്തം തെരഞ്ഞെടുക്കപ്പെടാൻ ഇടയായതായോ തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതും അവരുടെ മേൽ അച്ചടക്ക നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(5) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററു പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്ററ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവിലേക്കും ലിസ്ററു പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത റാങ്ക് ലിസ്ററിൽ നിന്നും നിയമനം നടത്തുന്നതാണ്.

(6) ഈ വിജ്ഞാപന പ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെൻറ് ഓർഡർ (എം. എസ്.) 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്ററിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിൽ നിയമനം ലഭിക്കുന്ന ഒരാളിന് സർവീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷകാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറെറാരു ജില്ലയിലേക്ക് മാററം അനുവദിക്കുന്നതല്ല. 5 വർഷത്തിനു ശേഷം മറേറതെങ്കിലും ജില്ലയിലേക്ക് മാററം അനുവദിക്കുകയാണെങ്കിൽ ആ മാററം 2-1-1961-ലെ ഗവൺമെൻറ് ഓർഡർ (എം. എസ്.) 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവീസിൽ ഇതേ ഉദ്യോഗത്തിൽ ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഇതേഉദ്യോഗത്തിന് മറെറാരു ജില്ലയിലേയ്ക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

8 അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫീസ്:—2 രൂപ (സർവ്വീസിലിരിക്കുന്ന പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 50 പൈസ മതിയാകും.

മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

സർവ്വീസിലില്ലാത്ത പട്ടികജാതി / പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് അപേക്ഷാഫീസ് ആവശ്യമില്ല. അവർ വില മുദ്രണം ചെയ്യാത്ത ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.)

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

1. തിരുവനന്തപുരം ജില്ല—
   ജില്ലാ ആഫീസർ,
   പബ്ളിക് സർവ്വീസ് കമ്മീഷൻ
   ജില്ലാ ആഫീസ്,
   ററി. സി. 1/1588-2 കുമാരപുരം,
   മെഡിക്കൽ കോളേജ് പി. ഒ.,
   തിരുവനന്തപുരം,
   പിൻ. 695011.

2. എറണാകുളം ജില്ല—
ജില്ലാ ആഫീസർ,
പബ്ളിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ഹൗസ് നം: 36/1165,
അമ്മൻ കോവിൽ ക്രോസ് റോഡ്,
എറണാകുളം, കൊച്ചിൻ, 682011.

3. തൃശൂർ ജില്ല—
ജില്ലാ ആഫീസർ,
പബ്ളിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
വാർഡ് നം: 25, ബിൽഡിംഗ് നം: 580,
സുനന്ദ സെനാന മിഷൻ റോഡ്,
ചെമ്പുകാവ്, തൃശൂർ,
പിൻ: 680001.

4. പാലക്കാട് ജില്ല—
ജില്ലാ ആഫീസർ,
പബ്ളിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
പാലക്കാട്, പിൻ: 678001.

5. വയനാട് ജില്ല—
ജില്ലാ ആഫീസർ,
പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കൽപ്പറ്റ നോർത്ത് പി. ഒ.,
വയനാട് 673 122

ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരളാ പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ/ഡെപ്യൂട്ടിസെക്രട്ടറിയുടെയോ പേരിൽ അയക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

പൂർണ്ണ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന രണ്ടാം ഭാഗം പൊതു വ്യവസ്ഥകൾ നോക്കുക.

(കാറ്റഗറി—6)

1. വകുപ്പ്—നീതിന്യായം
2. ഉദ്യോഗപ്പേര്—ആമിൻ
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം—(ജില്ലാടിസ്ഥാനത്തിൽ)
കോട്ടയം ജില്ല—നിലവിലുള്ളത്—1
പ്രതീക്ഷിക്കുന്നത്—1
വയനാട് ജില്ല—കണക്കാക്കപ്പെട്ടിട്ടില്ല
(ഉദ്യോഗാർത്ഥികൾ നിയമനം ആഗ്രഹിക്കുന്ന ജില്ലയിലേക്ക്. അപേക്ഷ അയയ്ക്കേണ്ടതും അപേക്ഷ അയയ്ക്കുന്ന ജില്ലയുടെ പേര് അപേക്ഷാ ഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതുമാണ്.)
5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1.1.1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

പട്ടികജാതി / പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 5 വർഷവും, പിന്നോക്ക സമുദായങ്ങളിൽപ്പെട്ടവർക്ക് 3 വർഷവും ഉയർന്ന പ്രായപരിധിയിൽ ഇളവ് അനുവദിച്ചിട്ടുണ്ട്. വയസ്സിലുള്ള ഇളവ് ഉൾപ്പെടെ, യാതൊരു കാരണവശാലും ഉയർന്ന പ്രായം 50 (അൻപത്) വയസ്സിൽ കവിയാൻ പാടില്ല.

(വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ— എസ്. എസ്. എൽ. സി. ജയിച്ചിരിക്കണം.

കുറിപ്പ്:—വിമുക്തഭടന്മാർ നാലാം ഫാറമോ തത്തുല്യമായ പരീക്ഷയോ ജയിച്ചാൽ മതിയാകും.

(ഉദ്യോഗാർത്ഥികൾ പൊതുവ്യവസ്ഥകളിലെ 15 (ബി) യിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾ അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

കുറിപ്പ്:—(1) ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്കുലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്കു ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്ക് ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപന പ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27.5.1971-ലെ ഗവൺമെന്റ് ഓർഡർ എം.എസ്. നമ്പർ 154/71/പി.ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ആളിന് സർവീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്കു മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2.1.1961-ലെ ഗവൺമെന്റ് ഓർഡർ എം.എസ്. 4/പി.ഡി. യിലെ വ്യവസ്ഥകൾക്കു വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർസർവീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല.

(3) ഈ ഉദ്യോഗത്തിന് ഈ വിജ്ഞാപനമനുസരിച്ച് ഒരു ഉദ്യോഗാർത്ഥി ഒന്നിൽക്കൂടുതൽ ജില്ലകളിലേയ്ക്ക് അപേക്ഷകൾ അയക്കാൻ പാടില്ല. അതിനു വിപരീതമായി ഒന്നിൽക്കൂടുതൽ ജില്ലകളിലേക്ക് അപേക്ഷകൾ അയച്ച് അതിൻപ്രകാരം നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ കൈക്കൊള്ളുന്നതുമാണ്.

(4) അപേക്ഷകരുടെ എണ്ണം താരതമ്യേന വളരെ കൂടുതലാണെങ്കിൽ താഴെ പറയുന്ന വിഷയ സംഗ്രഹം (Syllabus) അനുസരിച്ച് ഒരു എഴുത്തു പരീക്ഷ നടത്തുന്നതും അതിൽ വിജയികളാകുന്നവരെ ഇന്റർവ്യൂ നടത്തുന്നതുമാണ്. എഴുത്തു പരീക്ഷയുടെ വിഷയ സംഗ്രഹം (Syllabus), സമയം, മാർക്ക് എന്നിവ താഴെ പറയുന്നവയാണ്.

1. വിഷയസംഗ്രഹം (Syllabus)

(എ) പൊതുവിജ്ഞാനവും മലയാളഭാഷയിൽ നല്ല പരിചയവും

(ബി) പ്രാദേശിക പരിജ്ഞാനം

2. സമയം—രണ്ടു മണിക്കൂർ
3. മാർക്ക്—നൂറ് (100)

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം 5 മണിവരെ.

9. അപേക്ഷാഫീസ്: 2 രൂപ (രണ്ട് രൂപ) പ്രസ്തുത അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കേണ്ടതാണ്. (പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കും, പെൻഷൻ ലഭിക്കുന്നവരോ പെൻഷന് അർഹരോ ആയ വിമുക്ത ഭടൻമാർക്കും അപേക്ഷാഫീസ് സൗജന്യം അനുവദിച്ചിട്ടുണ്ട്. അവർ ഫീസ് മുദ്രണം ചെയ്യാത്ത അപേക്ഷാ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും. എന്നാൽ സർവ്വീസിലുള്ള (പട്ടിക ജാതി/പട്ടിക വർഗ്ഗക്കാർക്കും) ഈ ആനുകൂല്യം ബാധകമല്ല. അവർ 1/4 ഫീസ് (50 പൈസ) മുദ്രണം ചെയ്തിട്ടുള്ള ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

1. കോട്ടയം ജില്ല:

ജില്ലാ ആഫീസർ,
പബ്ളിക് സർവ്വീസ് കമ്മീഷൻ,
കോട്ടയം ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/395,
ഫസ്റ്റ് ഫ്ളോർ,
അംബാട്ട് ബിൽഡിംഗ്സ്,
ദേവലോകം, മുട്ടമ്പലം. പി. ഒ.;
കോട്ടയം,
പിൻ 686 004.

2. വയനാട് ജില്ല :

ജില്ലാ ഓഫീസർ,
പബ്ലിക് സർവ്വീസ് കമ്മീഷൻ,
ജില്ലാ ഓഫീസ്,
സിവിൽ സ്റ്റേഷൻ,
കൽപ്പററ നോർത്ത് പി. ഒ.,
വയനാട്,
പിൻ. 673 122.

ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കമ്മീഷൻ സെക്രട്ടറിയുടേയോ ഡെപ്യൂട്ടി സെക്രട്ടറിയുടേയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക)

(കാററഗറി—7)

1. വകുപ്പ്—സാങ്കേതിക വിദ്യാഭ്യാസം

2. ഉദ്യോഗപ്പേര്—വർക്ക്ഷോപ്പ് അറെൻഡർ

നോട്ട്.—ഉദ്യോഗാർത്ഥികൾ നിർദ്ദിഷ്ട യോഗ്യതയുടെ അടിസ്ഥാനത്തിൽ താഴെ നാലാം ഖണ്ഡികയിൽ ഒഴിവുകൾ കാണിച്ചിട്ടുള്ള ബന്ധപ്പെട്ട ട്രേഡിന്റെ പേരുകൂടി (ഏതെങ്കിലും ഒരു ട്രേയിഡിന്റെ മാത്രം) അപേക്ഷയിൽ ഉദ്യോഗപ്പേരിനോടൊപ്പം രേഖപ്പെടുത്തേണ്ടതാണ്. അതായത് വർക്ക്ഷോപ്പ് അറെൻഡർ "റബ്ബർ ടെക്നോളജി" എന്നോ, "വർക്ക്ഷോപ്പ് അറെൻഡർ (ഇലക്ട്രോണിക്സ്)" എന്നോ ആയിരിക്കണം ഉദ്യോഗപ്പേര്.

3. ശമ്പളം—310-490 രൂപ.

4. ഒഴിവുകളുടെ എണ്ണം — ജില്ലാടിസ്ഥാനത്തിൽ

| | | |
|---|---|---|
| 1. | വർക്ക്ഷോപ്പ് അറെൻഡർ—റബ്ബർ ടെക്നോളജി—1 | കോട്ടയം ജില്ല |
| 2. | വർക്ക്ഷോപ്പ് അറെൻഡർ—ഇലക്ട്രോണിക്സ്—1 | |

നോട്ട്—(1) ഈ വിജ്ഞാപനപ്രകാരം ഓരോ ട്രേയിഡിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ തയ്യാറാക്കുന്നതാണ്. ഇപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്‌ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ജില്ലയിലേയ്ക്ക് ഇതേ ട്രേയിഡുകൾക്ക് പുതിയ റാങ്കു ലിസ്റ്റുകൾ പ്രസിദ്ധീകരിക്കുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകൾക്ക് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ട്രേയിഡിലേയ്ക്കു മാത്രം അപേക്ഷകൾ അയയ്ക്കേണ്ടതും ജില്ലയുടെ പേര് (കോട്ടയം ജില്ല) അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതുമാണ്. ഒരു ഉദ്യോഗാർത്ഥിയ്ക്കുതന്നെ നിർദ്ദിഷ്ട യോഗ്യത ഉള്ള പക്ഷം ഒന്നിൽ കൂടുതൽ ട്രേയിഡുകളിലേയ്ക്ക് (ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ളവയിലേയ്ക്കു മാത്രം) അപേക്ഷകൾ അയയ്ക്കാവുന്നതാണ്. എന്നാൽ ഓരോ ട്രേയിഡിനും പ്രത്യേകം പ്രത്യേകം അപേക്ഷകൾ അയയ്ക്കേണ്ടതാണ്. ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താം കോളത്തിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപന പ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷക്കാലത്തിനിടയ്ക്ക് മറെറാരു ജില്ലയിലേക്ക് മാററം അനുവദിക്കുന്നതല്ല. 5 വർഷത്തിനുശേഷം മറേറതെങ്കിലും ഒരു ജില്ലയിലേക്ക് മാററം അനുവദിക്കുകയാണെങ്കിൽ ആ മാററം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലുമൊരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല. എന്നാൽ ഈ തസ്തികയേക്കാൾ ഉയർന്ന തസ്തികയിലേയ്ക്ക് അപേക്ഷ അയയ്ക്കാവുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1982-ൽ 19 (പത്തൊൻപത്) വയസിൽ കുറയാനോ 36 (മുപ്പത്തിയാറ്) വയസ് തികയാനോ പാടില്ല. എന്നാൽ പിന്നോക്ക സമുദായത്തിൽപ്പെട്ടവർക്ക് 39 (മുപ്പത്തിയൊൻപത്) വയസുവരെയും പട്ടിക ജാതി / പട്ടികവർഗ്ഗത്തിൽപ്പെട്ടവർക്ക് 41 (നാൽപ്പത്തിയൊന്ന്) വയസുവരെയും ഇളവ് അനുവദിച്ചിട്ടുണ്ട്.

നോട്ട്.—യാതൊരുകാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസിൽ കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്ക് വിധേയമായി

ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾക്കായി ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക രണ്ട്) നോക്കുക.

7. യോഗ്യതകൾ—

(1) ഏഴാം സ്റ്റാൻഡേർഡ് പാസായിരിക്കണം.

(2) ബന്ധപ്പെട്ട ട്രെയിഡിൽ ജെ. ടി. എസ്., എൽ. സി. യോ, ഐ. ടി. ഐ. യോ, കെ. ജി. ടി. ഇ. യോ, കെ. ജി. സി. ഇ. യോ സിവിൽ ഡ്രാഫ്റ്റ്സ്മാൻഷിപ്പ് പരീക്ഷ പാസായിരിക്കണം.

8 അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

9. (എ) അപേക്ഷാഫീസ്:—2 (രണ്ട്) രൂപ (പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കും മതിയായ സേവനകാലാവധി പൂർത്തിയാക്കി പെൻഷൻ ലഭിക്കുന്നവർക്കും പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ള വിമുക്ത ഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്. സർവ്വീസിലുള്ള പട്ടികജാതി / പട്ടികവർഗ്ഗക്കാർക്ക് ½ ഫീസ് (50 പൈസ) മതിയാകുന്നതാണ്.

(ബി) അപേക്ഷാഫാറം : മേൽപ്പറഞ്ഞ അപേക്ഷാ ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചിട്ടുള്ളതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം :

ജില്ലാ ആഫീസർ,
പബ്ലിക് സർവ്വീസ് കമ്മീഷൻ
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/395,
ഫസ്റ്റ് ഫ്ളോർ,
അമ്പാട്ടു ബിൽഡിംഗ്സ്,
ദേവലോകം, മുട്ടമ്പലം പി. ഒ.,
കോട്ടയം, പിൻ 686 004.

ബന്ധപ്പെട്ട ജില്ലാ ആഫീസിലേയ്ക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടേയോ, ഡെപ്യൂട്ടി സെക്രട്ടറിയുടേയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കേണ്ടതാണ്.

II

No. S. R. 11 (3) 56/82/GW.

തിരുവനന്തപുരം, 1982 ജനുവരി 21.

കേരള സംസ്ഥാന സർവീസിൽ താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് കേരള സംസ്ഥാനത്തിലെ പട്ടികജാതി/ പട്ടികവർഗ്ഗത്തിൽപ്പെട്ട യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചു കൊള്ളുന്നു.

(വിഭാഗം—1)

1. വകുപ്പ്—കേരളാ സർവ്വേ ആന്റ് ലാൻഡ് റിക്കാർഡ്സ്

2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് ഡയറക്ടർ

3. ശമ്പളം—750-1450 രൂപ

4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി—1-1-1982 ൽ പതിനെട്ട് (18) വയസ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് (40) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല)

7. യോഗ്യതകൾ:—

ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും മാത്തമാററിക്സ് ഐശ്ചികവിഷയമായിട്ടുള്ള ബി. എ. അഥവാ ബി. എസ്. സി. ബിരുദം.

8 അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം,
പിൻകോഡ്-695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309 / 73 / പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/ പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പപ്പോഴുണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരളാ സ്റ്റേറ്റ് ആന്റ് സബോർ

ഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക).

(വിഭാഗം—2)

1. വകുപ്പ്—കൃഷി (സോയിൽ കൺസർവേഷൻ)
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് സോയിൽ സർവ്വേ ഓഫീസർ.
3. ശമ്പളം—750-1450 രൂപ
4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടുവർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമന രീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടിക വർഗ്ഗക്കാരിൽ നിന്നു മാത്രം)
6. പ്രായപരിധി— 1-1-1982-ൽ 20 (ഇരുപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങൾ ഒന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).
7. യോഗ്യതകൾ:—അഗ്രിക്കൾച്ചറിൽ എം. എസ്. സി. ഡിഗ്രി അല്ലെങ്കിൽ അഗ്രിക്കൾച്ചർ അടിസ്ഥാന ബിരുദമായി അഗ്രിക്കൾച്ചറൽ കെമിസ്ട്രിയിലുള്ള എം. എസ് സി. ഡിഗ്രി.

അഭിലഷണീയം:—സോയിൽ സർവ്വേ ലാബറട്ടറി ജോലിയിൽ ഒരു കൊല്ലത്തെ പ്രായോഗിക പരിചയം.

നോട്ട്:—മേൽപ്പറഞ്ഞ യോഗ്യതയുള്ളവരുടെ അഭാവത്തിൽ അഗ്രിക്കൾച്ചറിലുള്ള ബി. എസ്. സി ബിരുദമോ, തത്തുല്യമായ മറ്റേതെങ്കിലും യോഗ്യതയോ ഉള്ളവരെ പരിഗണിക്കുന്നതാണ്.

പ്രൊബേഷൻ.—സ്ഥിരമായി നിയമനം ലഭിക്കുന്നവരും നിയമനം ലഭിക്കുന്ന തീയതി മുതൽ തുടർച്ചയായ മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷം പ്രൊബേഷനിലായിരിക്കും.

ടെസ്റ്റ്.—പ്രൊബേഷൻ കാലത്ത് അക്കൗണ്ട് ടെസ്റ്റ് (ലോവർ), ഇതിനു മുമ്പ് പാസ്സായിട്ടില്ലെങ്കിൽ പാസാകേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി:— 17-3-1982 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.
9. അപേക്ഷാഫീസും അപേക്ഷാഫാറവും.— സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.
10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
കേരള പബ്ലിക്ക് സർവ്വീസ് കമ്മീഷൻ ഓഫീസ്,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിനു ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/ പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും, നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങൾ അനുസരിച്ചും, 1958-ലെ കേരളാ സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—3)

1. വകുപ്പ്—വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—ഹെഡ്സ് ഓഫ് ഹൈ ആന്റ് ട്രെയിനിംഗ് സ്കൂൾസ്/അസിസ്റ്റന്റ് എഡ്യൂക്കേഷണൽ ഓഫീസേഴ്സ്.
3. ശമ്പളം—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—8 (എട്ട്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി / പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)
6. പ്രായപരിധി:—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ:—
ബി. എ. ബി. എസ്‌സി. ബിരുദം.

നോട്ട്:—(1) ഗവൺമെന്റ് സ്കൂളുകളിലോ, എയിഡഡ് സ്കൂളുകളിലോ അദ്ധ്യാപകരായിരിക്കുന്നവർ ഈ വിജ്ഞാപനപ്രകാരം അപേക്ഷിക്കാവുന്നതാണ്. എന്നാൽ അവർ മുകളിൽ പറഞ്ഞിരിക്കുന്ന യോഗ്യതകൂടാതെ ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ച ബി. എഡ്. ബിരുദവും ഉണ്ടായിരിക്കണം.

(2) പ്രൊബേഷൻ:—ഹെഡ്സ് ഓഫ് ഹൈ ആന്റ് ട്രെയിനിംഗ് സ്കൂൾസ് എ. ഇ. ഒ., ആയി നിയമനം ലഭിക്കുന്നവർ ട്രെയിനിംഗ് കഴിഞ്ഞ തീയതി മുതൽ തുടർച്ചയായ മൂന്നു വർഷക്കാലത്തിനിടയ്ക്കുള്ള സർവ്വീസിൽ രണ്ടു കൊല്ലം പ്രൊബേഷനിലായിരിക്കുന്നതാണ്.

(3) നിയമനം ലഭിക്കുന്നവർ പ്രൊബേഷൻ കാലത്തിനിടയ്ക്ക് താഴെ പറയുന്ന പരീക്ഷകൾ ജയിച്ചിരിക്കേണ്ടതാണ്.

(1) അക്കൗണ്ട് ടെസ്റ്റ് (ലോവർ)
(2) കേരള എഡ്യൂക്കേഷൻ ആക്റ്റ് ആന്റ് റൂൾസ്
(3) മാന്വൽ ഓഫ് ഓഫീസ് പ്രൊസീഡിയർ.

ട്രെയിനിംഗ്:—ഈ വിജ്ഞാപനപ്രകാരം തെരഞ്ഞെടുക്കപ്പെടുന്നവരെ ഡിപ്പാർട്ടുമെന്റിൽനിന്നും ട്രെയിനിംഗിന് അയയ്ക്കുന്നതാണ്. ട്രെയിനിംഗ് കാലം ട്രെയിനിംഗ് പ്രോഗ്രാമിന്റെ ഒരു ഭാഗമായി കണക്കാക്കുന്നതാണ്. ട്രെയിനിംഗ്കാലത്ത് ശമ്പളവും അലവൻസും ഉൾപ്പെടെ 535 രൂപ പ്രതിമാസം നൽകപ്പെടുന്നതാണ്. ട്രെയിനിംഗ് ഷെഡ്യൂൾ താഴെ പറയുന്ന രീതിയിലായിരിക്കും.

(എ) ഓപ്പൺ മാർക്കറ്റിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്നവർക്ക്.

(1) ട്രെയിനിംഗ് യോഗ്യത(ബി.എഡ്./ബി.റ്റി./എൽ. റ്റി.) ഇല്ലാത്തവർ ഒരു അംഗീകൃത ട്രെയിനിംഗ് കോളേജിൽ ചേർന്ന് മേൽപ്പറഞ്ഞ ബിരുദം കരസ്ഥമാക്കണം.
(2) ഒരു ഹൈസ്കൂളിൽ ഒരു വർഷം അദ്ധ്യാപകനായി ജോലി ചെയ്യണം.
(3) ഒരു ഹൈസ്കൂൾ ഹെഡ്മാസ്റ്ററുടെ ജോലി പഠിക്കുവാൻ രണ്ടു മാസം ഒരു ഹൈസ്കൂളിൽ അതുമായി ബന്ധപ്പെട്ടു ജോലി ചെയ്യണം.

(ബി) ഗവൺമെന്റ് സർവ്വീസിൽ നിന്നോ, എയിഡഡ് സ്കൂൾ സർവ്വീസിൽ നിന്നോ തെരഞ്ഞെടുക്കപ്പെട്ടവർക്ക്.

(1) ഹൈസ്കൂളിൽ കുറഞ്ഞത് ഒരു വർഷത്തെ അദ്ധ്യാപന പരിചയം നേടിയിട്ടില്ലാത്തവർ ഒരുവർഷം തികയുന്നതിനുവേണ്ടിയുള്ളിടത്തോളംകാലം ഒരു ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലി ചെയ്യണം.
(2) ഹെഡ്മാസ്റ്ററുടെ ജോലി മനസ്സിലാക്കുവാൻവേണ്ടി രണ്ടു മാസക്കാലം ഒരു ഹൈസ്കൂളിൽ ജോലി ചെയ്യേണ്ടതാണ്.
(3) തെരഞ്ഞെടുക്കപ്പെടുന്നവർ മേൽപ്പറഞ്ഞിരിക്കുന്ന ട്രെയിനിംഗിന് പുറമേ ഒരുവർഷക്കാലം അസിസ്റ്റന്റ് എഡ്യൂക്കേഷൻ ഓഫീസറായി പരിശീലനം നേടിയിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—സർവ്വീസിലില്ലാത്ത പട്ടികജാതി / പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:
ഡെപ്യൂട്ടി സെക്രട്ടറി,
(സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്—695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ അനുസരിച്ച് തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി.ഒ.എം.എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76, പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും, നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—4)

1. വകുപ്പ്—കേരള ഖാദി ആൻഡ് വില്ലേജ് ഇൻഡസ്ട്രീസ് ബോർഡ്
2. ഉദ്യോഗപ്പേര്—സ്റ്റാറ്റിസ്റ്റീഷ്യൻ
3 ശമ്പളം—650-1150 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5 നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി:—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മററാനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:—ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും സ്റ്റാറ്റിസ്റ്റിക്സിൽ ലഭിച്ചിട്ടുള്ള എം. എസ്. സി. ബിരുദം.

നോട്ട്:—ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾക്കു പുറമെ ഡിഗ്രി മുതലായ പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിന്റെ ശരിപ്പകർപ്പു കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം അയക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 2 രൂപ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
ഡെപ്യൂട്ടി സെക്രട്ടറി,
(സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്),
കേരള പബ്ലിക് സർവ്വീസ് കമ്മിഷൻ
ആഫീസ്, പട്ടം,
തിരുവനന്തപുരം-4,
പിൻ-695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76 / പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ), ആൻഡ് 17 (ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—5)

1. വകുപ്പ്—കേരളാ നിയമസഭാ സെക്രട്ടേറിയറ്റ്
2. ഉദ്യോഗപ്പേര്—വെയിറ്റർ (നിയമസഭാ സാമാജികരുടെ ഹോസ്റ്റൽ)
3. ശമ്പളം—280-400 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം.)

6. പ്രായപരിധി.—1-1-1982-ൽ 18 (പതിനെട്ട്) വയസ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസിളവിനെ സംബന്ധിച്ച നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ.—

ഏഴാം സ്റ്റാന്റേർഡ് വരെ വിദ്യാഭ്യാസം ഉണ്ടായിരിക്കണം. (കായിക ശേഷിയുള്ള പുരുഷൻമാർക്കു മാത്രമേ ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹതയുള്ളു. സ്ത്രീകൾക്ക് ഈ ഉദ്യോഗത്തിന് അപേക്ഷിക്കാൻ അർഹതയുണ്ടായിരിക്കുന്നതല്ല).

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—
ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ടുമെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്—695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, അഞ്ചും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി.ഒ. എം.എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനു

സരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാംഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി,) എന്നീ വകുപ്പുകൾക്കു വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക)

(വിഭാഗം—6

1. വകുപ്പ്—കേരള സ്റ്റേറ്റ് കയർ കോർപ്പറേഷൻ ലിമിറ്റഡ്
2 ഉദ്യോഗപ്പേര്—അക്കൗണ്ടന്റ് ഗ്രേഡ് 3
3. ശമ്പളം—130-270 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരുവർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽനിന്നു മാത്രം)

6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററാനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിനു ബാധകമല്ല)

7. യോഗ്യതകൾ:—

ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ച കോമേഴ്സിലുള്ള ബിരുദം അല്ലെങ്കിൽ തത്തുല്യമായ യോഗ്യതയും

ഇന്ത്യൻ കമ്പനീസ് ആക്ററനുസരിച്ചു രജിസ്ററർ ചെയ്തിട്ടുള്ള ഒരു കമ്പനിയിൽ അക്കൗണ്ടുകൾ കൈകാര്യം ചെയ്തു മൂന്നു വർഷത്തെ പരിചയവും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാ ഫീസും അപേക്ഷാ ഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി / പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 1 രൂപ 25 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ: 695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, അഞ്ചും, എട്ടും, ഇരുപത്തിയാറും - ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടിക വർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങൾ അനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേററ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3(സി), 17 (എ), 17 (ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—7)

1. വകുപ്പ്—കേരള സ്റ്റേററ് കയർ കോർപ്പറേഷൻ ലിമിറ്റഡ്
2. ഉദ്യോഗപ്പേര്—സ്റ്റെനോ ടൈപ്പിസ്റ്റ്
3. ശമ്പളം—90-190 രൂപ
4. ഒഴിവുകളുടെ എണ്ണം— 1(ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി—1-1-1982-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററാനുകൂല്യങ്ങളൊന്നും ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:—
   (1) എസ്. എസ്. എൽ. സി. യോ തത്തുല്യമോ ആയ യോഗ്യത.
   (2) ടൈപ്പ് റൈററിംഗ് (ഇംഗ്ലീഷ്) ഹയർ, കെ. ജി. ടി. ഇ. അല്ലെങ്കിൽ എം. ജി. ടി. ഇ. ഷോർട്ട് ഹാൻഡ് ലോവർ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി / പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ

മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 50 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ.—695004

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, അഞ്ചും എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73 പി. ഡി. യിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76 പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക)

(വിഭാഗം—8)

1. വകുപ്പ്—കേരളാ സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷൻ

2. ഉദ്യോഗപ്പേര്—റിസർവ് ഡ്രൈവർ

3. ശമ്പളം—റിസർവ് ഡ്രൈവറായി തെരഞ്ഞെടുക്കപ്പെടുന്നവർക്ക് അവർ പ്രൊബേഷണറി സെക്കന്റ് ഗ്രേഡ് ഡ്രൈവറായി നിയമിക്കപ്പെടുന്നതുവരെ ജോലി ദിവസം ദിവസമൊന്നിന് 6.25 രൂപ നിരക്കിലോ കോർപ്പറേഷൻ കാലാകാലങ്ങളിൽ തീരുമാനിക്കുന്ന നിരക്കനുസരിച്ചോ ശമ്പളം ലഭിക്കുന്നതാണ്.

4. ഒഴിവുകളുടെ എണ്ണം—198 (നൂറ്റിതൊണ്ണൂറ്റി എട്ട്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി — നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6 പ്രായപരിധി—1-1-1982-ൽ ഇരുപത്തിയൊന്ന് (21) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാല്പത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (പ്രായപരിധി സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ:—

(1) സാക്ഷരത സ്റ്റാൻഡേർഡ് ജയിച്ചിരിക്കണം,

(2) ഹെവി ഡ്യൂട്ടി വാഹനങ്ങൾ ഓടിക്കുന്നതിന് അനുവദിച്ചുകൊണ്ട് നിലവിലുള്ള മോട്ടോർ ഡ്രൈവിംഗ് ലൈസൻസ് ഡ്രൈവിംഗ് ലൈസൻസ് ലഭിച്ചിട്ട് ഏഴുവർഷം പൂർത്തിയാക്കിയിരിക്കണം, ഈ ഏഴു വർഷത്തിൽ ഹെവിഡ്യൂട്ടി വാഹന ലൈസൻസ് കിട്ടിയിട്ട് മൂന്നു വർഷമെങ്കിലും പൂർത്തിയാക്കിയിരിക്കണം.

(3) താഴെപ്പറയുന്ന ശാരീരിക യോഗ്യതകൾ ഉണ്ടായിരിക്കണം.

(1) പൊക്കം 158 സെന്റിമീറ്റർ

(2) നെഞ്ചളവ്—സാധാരണ 76 സെന്റി മീറ്റർ

(3) കാഴ്ചശക്തി

താഴെ കൊടുത്തിരിക്കുന്ന സ്റ്റാൻഡാർഡിലുള്ള കാഴ്ച ഉണ്ടായിരിക്കണം.

| | വലതുകണ്ണ് | ഇടതുകണ്ണ് |
|---|---|---|
| ദൂരക്കാഴ്ച | 6/6 സ്നെല്ലൻ | 6/6 സ്നെല്ലൻ |
| സമീപകാഴ്ച | 0.5 സ്നെല്ലൻ | 0.5 സ്നെല്ലൻ |

ഓരോ കണ്ണിനും പൂർണ്ണ രൂപത്തിലുള്ള കാഴ്ചശക്തി ഉണ്ടായിരിക്കണം. വർണ്ണ അന്ധത, കോങ്കണ്ണ്, കണ്ണുകളുടേയോ കൺപോളകളുടെയോ അനാരോഗ്യവസ്ഥ എന്നിവയുള്ള ഉദ്യോഗാർത്ഥികളെ ഈ ഉദ്യോഗത്തിന് അയോഗ്യരായി കണക്കാക്കുന്നതാണ്.

കാഴ്ചയെ സംബന്ധിച്ച മേൽപ്പറഞ്ഞ വിവരങ്ങൾ തെളിയിക്കുന്നതിനുള്ള മെഡിക്കൽ സർട്ടിഫിക്കറ്റ് ഇന്റർവ്യൂ സമയത്ത് ഹാജരാക്കേണ്ടതാണ്. ഉദ്യോഗത്തിൽ പ്രവേശിക്കുന്ന സമയത്ത് രണ്ടാം ഗ്രേഡ് സിവിൽ സർജന്റെ പദവിയിൽ കുറയാത്ത ഒരു മെഡിക്കൽ ആഫീസറിൽ നിന്നും ലഭിച്ചിട്ടുള്ള മെഡിക്കൽ ഫിറ്റ്നസ് സർട്ടിഫിക്കറ്റ് ഉദ്യോഗാർത്ഥി ഹാജരാക്കേണ്ടതാണ്.

കുറിപ്പ്.—(1) അപേക്ഷകർക്ക് മിലിട്ടറിയിൽ "ഏഴു വർഷം എം.ടി. ഡ്രൈവറായിട്ടുള്ള പരിചയവും നിലവിലുള്ള സിവിൽ ലൈസൻസ് (ഹെവി ഡ്യൂട്ടി വാഹനങ്ങൾ ഓടിക്കുന്നതിനുള്ള ലൈസൻസും) ഉണ്ടെങ്കിൽ ഹെവി ഡ്യൂട്ടി വെഹിക്കിൾസ് ഓടിക്കുന്നതിനുള്ള ലൈസൻസ് കിട്ടിയിട്ട് മൂന്നു വർഷം പൂർത്തിയാക്കിയിരിക്കണമെന്നുള്ള നിബന്ധന ബാധകമല്ല. (ഉദ്യോഗാർത്ഥികൾ അവർക്ക് ഡ്രൈവിംഗിലുള്ള പ്രാഗത്ഭ്യം കമ്മീഷൻ നടത്തുന്ന പ്രായോഗിക പരീക്ഷയിൽ തെളിയിക്കേണ്ടതാണ്.

(2) വികലാംഗർ ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹരല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—17-3-1982 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—സർവ്വീസിലില്ലാത്ത പട്ടികജാതി/പട്ടികവർഗ്ഗക്കാർ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി. എന്നാൽ സർവ്വീസിലുള്ളവർ 1 രൂപ 25 പൈസ മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ,

മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം.—
ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം പി. ഒ.,
തിരുവനന്തപുരം-4,
പിൻ കോഡ്—695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതുവ്യവസ്ഥകളിലെ രണ്ടും അഞ്ചും എട്ടും ഇരുപത്തിആറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും, നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ ചട്ടങ്ങൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—9)

1. വകുപ്പ്—വിവിധം (എൻ. സി. സി, യുവജനക്ഷേമം, സ്പോർട്സ്, പോലീസ്, ടൂറിസവും ഒഴിച്ചുള്ളവ)
2. ഉദ്യോഗപ്പേര്—ഡ്രൈവർ (ലൈറ്റ് ഡ്യൂട്ടി വാഹനങ്ങൾ)
3. ശമ്പളം—310-490 രൂപ
4 ഒഴിവുകളുടെ എണ്ണം—
കോഴിക്കോട്—1 (ഒന്ന്)
തിരുവനന്തപുരം—1 (ഒന്ന്)

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരമുള്ള തിരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി. ഡി.യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിലേക്ക് നിയമനം ലഭിക്കുന്ന ആളിന് തുടർച്ചയായി സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽനിന്നും മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ ജി.ഒ.എം. എസ്. നമ്പർ 1/പി. ഡി യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ ഗവൺമെന്റ് സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് മറ്റൊരു ജില്ലയിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

(3) ഈ വിജ്ഞാപനപ്രകാരം ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. ഇതിന് വിപരീതമായി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിച്ച് അതിൻപ്രകാരം നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ കൈക്കൊള്ളുന്നതുമാണ്.

(4) അപേക്ഷ നിയമനം ലഭിക്കേണ്ട ജില്ലയിലേക്ക് അയക്കേണ്ടതും, പ്രസ്തുത ജില്ലയുടെ പേര് അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ വ്യക്തമായി എഴുതിയിരിക്കേണ്ടതുമാണ്.

(5) ഈ ഉദ്യോഗത്തിന് അപേക്ഷിക്കുന്നവരിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്നതിന് ഒരു പ്രായോഗിക പരീക്ഷ നടത്തുന്നതാണ്. ഉദ്യോഗാർത്ഥികളുടെ എണ്ണം ഒഴിവുകളുടെ എണ്ണത്തെ അപേക്ഷിച്ച് വളരെ കൂടുതൽ ആണെങ്കിൽ പ്രായോഗിക പരീക്ഷയ്ക്ക് മുമ്പ് ഒരു എഴുത്തു പരീക്ഷ (Objective type test) നടത്തുന്നതാണ്.

(6) വകുപ്പ് മേധാവികളുടെ ആഫീസിൽ ഉണ്ടാകുന്ന ഒഴിവുകളിലേക്കും (ഹെഡ് ക്വാർട്ടേഴ്സ് വേക്കൻസി) ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതുമാണ്.

5. നിയമനരീതി — നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽനിന്നു മാത്രം)

6. പ്രായപരിധി:— 1-1-1982-ൽ പത്തൊൻപത് (19) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റാനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:— (1) മലയാളത്തിലോ, തമിഴിലോ, കർണ്ണാടകത്തിലോ എഴുതാനും വായിക്കാനുമുള്ള കഴിവ്.

(2) ലൈറ്റ് ഡ്യൂട്ടി മോട്ടോർ വാഹനങ്ങൾ ഓടിക്കുന്നതിനുള്ള ലൈസൻസ് കിട്ടിയിട്ട് ചുരുങ്ങിയത് മൂന്നു വർഷം തികയുകയും നിലവിലുള്ള മോട്ടോർ ഡ്രൈവിംഗ് ലൈസൻസും ബാഡ്ജും ഉണ്ടായിരിക്കുകയും വേണം.

(3) ലൈറ്റ് ഡ്യൂട്ടി വാഹനങ്ങൾ ഓടിക്കുന്നതിനുള്ള പ്രാഗത്ഭ്യം ഉണ്ടായിരിക്കണം. ഇത് ഒരു പ്രായോഗിക പരീക്ഷയിൽ തെളിയിക്കപ്പെടേണ്ടതാണ്.

(4) താഴെപ്പറയുന്ന ശാരീരിക യോഗ്യതകൾ ഉണ്ടായിരിക്കണം.

1. ചെവികൾക്ക് പരിപൂർണ്ണ ശ്രവണശക്തി ഉണ്ടായിരിക്കണം.
2. കണ്ണുകൾക്ക് ദൂരക്കാഴ്ച (Distant vision) യിൽ 6/6 (snellen) കാഴ്ചശക്തിയും. അടുത്ത കാഴ്ചയിൽ (Near vision) 0.5 (Snellen) കാഴ്ചശക്തിയും ഉണ്ടായിരി

# ALLEPPEY DISTRICT

## Karunagappally Taluk

പരസ്യം

(1)

നമ്പർ. എച്ച്.എസ്.സി. 78/81. 1981 ഡിസംബർ 28.

കാർത്തികപ്പള്ളി താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ പുതുപ്പള്ളി തെക്കു മുറിയിൽ പുന്നൂർ വീട്ടിൽ സാറാമ്മ ഫിലിപ്പ് തന്റെ ഭർത്താവ് ടിയിൽ എ. ഡി. ഫിലിപ്പോസ് 27-4-1981-ൽ മരിച്ചുപോയി എന്നും പരേതൻ കായംകുളം സിൻഡിക്കേറ്റ് ബാങ്കിൽ 2802/80-ാം നമ്പരിൽ 1000 രൂപയുടെ സ്വർണ്ണ ഉരുപ്പടികളും, ടി ബാങ്കിൽ 7924-ാം നമ്പരിൽ നിക്ഷേപിച്ചിട്ടുള്ള 719 രൂപ 91 പൈസയും, കായംകുളം ഫെഡറൽ ബാങ്കിൽ 9740-ാം നമ്പരിൽ 400 രൂപയുടെ സ്വർണ്ണ ഉരുപ്പടികളും ടി ബാങ്കിൽ 1486-ാം നമ്പരിൽ നിക്ഷേപിച്ചിട്ടുള്ള 25 രൂപയും തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി എ. ഡി. ഫിലിപ്പോസ് 27-4-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ സാറാമ്മ ഫിലിപ്പ്, മക്കൾ ജോൺ ഫിലിപ്പോസ്, ഡാനിയൽ ഫിലിപ്പോസ്, ഏലിയാമ്മ ഫിലിപ്പ്, ശാമുവൽ ഫിലിപ്പ് എന്നി അഞ്ചുപേർ മാത്രമേയുള്ളൂ എന്നും മക്കൾ എല്ലാപേരും അവരുടെ അവകാശം രേഖാമൂലം മാതാവിന് കൊടുത്തിരിക്കുന്നു എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശി ഭാര്യ സാറാമ്മ ഫിലിപ്പ് മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധികഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരുകാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ. എച്ച്.എസ്.സി. 70/81. 1981 ഡിസംബർ 28.

കാർത്തികപ്പള്ളി താലൂക്കിൽ കണ്ടല്ലൂർ വില്ലേജിൽ കണ്ടല്ലൂർ തെക്കു മുറിയിൽ ഹരിപ്പാട്ടുതറയിൽവീട്ടിൽ ചിന്നമ്മ തന്റെ സഹോദരി ടിയിൽ കെ. തങ്കമ്മ 27-10-1981-ൽ മരിച്ചുപോയി എന്നും പരേതയ്ക്ക് കായംകുളം മുനിസിഫ് കോടതിയിൽ 174/1981-ാം നമ്പർ കേസിൽ കോടതി ചെലവ് 1370 രൂപാ വാങ്ങുന്നതിന അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കണ്ടല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. തങ്കമ്മ 27-10-1981-ൽ മരിച്ചുപോയി എന്നും പരേത വിവാഹിതയല്ല എന്നും അവകാശികളായി സഹോദരി കെ. ചിന്നമ്മ മാത്രമേയുള്ളൂ എന്നും അറിവായിരിക്കുന്നതിനാൽ പരേതയ്ക്ക് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശി സഹോദരി കെ. ചിന്നമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധികഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരുകാരണവശാലും പരിഗണിക്കുന്നതല്ല.

(3)

നമ്പർ. എച്ച്. എസ്. സി. 66/81. 1981 ഡിസംബർ 28.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ കൃഷ്ണപുരം മുറിയിൽ മറത്താട്ടു വീട്ടിൽ കുട്ടിയമ്മാൾ തന്റെ ഭർത്താവ് ടിയിൽ കെ. കേശവ ആചാരിൻ 30-11-1978-ൽ മരിച്ചുപോയി എന്നും പരേതനു കേരളാ സ്റ്റേറ്റ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും 2500 രൂപയിൽ താഴെയുള്ള പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. കേശവൻ ആചാരി 30-11-1978-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ കുട്ടിയമ്മാൾ, മക്കൾ ഗോപാലകൃഷ്ണൻ സുലോചന എന്നി മൂന്നുപേർ മാത്രമേയുള്ളൂ എന്നും അറിവായിരിക്കുന്നതിനാൽ പരേതന് മുകളിൽ പറഞ്ഞ തുക വാങ്ങുന്നതിന് അവകാശികൾ ഭാര്യ കുട്ടിയമ്മാൾ, മക്കൾ ഗോപാലകൃഷ്ണൻ, സുലോചന എന്നി മൂന്നുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയതു ബോധിപ്പിക്കുന്നതിനുവേണ്ടി ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(4)

നമ്പർ എച്ച്. എസ്. സി. 82/81. 1981 ഡിസംബർ 30.

കാർത്തികപ്പള്ളി താലൂക്കിൽ കായംകുളം വില്ലേജിൽ കാപ്പിൽ കിഴക്കു മുറിയിൽ താതല്ലൂർ കളിയ്ക്കൽ വീട്ടിൽ ലക്ഷ്മിയമ്മ ജാനകിയമ്മ തന്റെ ഭർത്താവ് വി. എൻ. വാസുദേവൻ പിള്ള 20-9-1981-ൽ മരിച്ചുപോയി എന്നും പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ 500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ കായംകുളം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി വി. എൻ. വാസുദേവൻ പിള്ള 20-9-1981-ൽ മരിച്ചുപോയി എന്നും അവകാശികളായി ഭാര്യ ജാനകിയമ്മ, മക്കൾ പ്രസന്നകുമാരി, ആദ്യഭാര്യയിലെ മക്കളായ രാമചന്ദ്രൻ പിള്ള, ഗോപിനാഥ പിള്ള, രാജഗോപാലൻ, ശാന്തമ്മ, വിജയമ്മ എന്നി ഏഴുപേർ മാത്രമേയുള്ളൂ എന്നും അറിവായിരിക്കുന്നതിനാൽ പരേതന് പെൻഷൻ കുടിശ്ശികയിനത്തിൽ 500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിന് അവകാശികൾ മുകളിൽ പറഞ്ഞ ഏഴുപേർ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. കാലാവധികഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എം. കെ. നാരായണൻ,
കാർത്തികപ്പള്ളി. തഹശീൽദാർ.

---

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ സി 3-14731/81. 1982 ജനുവരി 12.

അമ്പലപ്പുഴ താലൂക്കിൽ പുന്നപ്ര വില്ലേജിൽ, തൈപറമ്പിൽ വീട്ടിൽ ശ്രീമതി സി. മണിയമ്മ തന്റെ ഭർത്താവായ ശ്രീ രാമചന്ദ്രൻ നായർ 3-4-1981-ൽ മരിച്ചുപോയി എന്നും ടിയാന് കിട്ടിക്കൊണ്ടിരുന്ന മിലിട്ടറി പെൻഷൻ കുടിശ്ശികയിനത്തിൽ ലഭിയ്ക്കേണ്ട 500 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിനും, ടിയാന് കിട്ടിക്കൊണ്ടിരുന്ന പെൻഷൻ തുടർന്ന് ലഭിക്കുന്നതിനുമുള്ള അവകാശ സർട്ടിഫിക്കററ് നൽകുന്നതിനും വേണ്ടി ബോധിപ്പിച്ച അപേക്ഷ പുന്നപ്ര വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവായ

ശ്രീ രാമചന്ദ്രൻനായർ 3-4-1981-ൽ മരിച്ചുപോയി എന്നും അനന്തര അവകാശികളായി ഭാര്യ ശ്രീമതി സി. മണിയമ്മയും മക്കളായ സന്തോഷ് (10 വയസ്), സുരേഷ് (8 വയസ്), സുജിത്ത് (2 വയസ്) എന്നിവരാണുള്ളതെന്നും ഇവരിൽ മക്കളെല്ലാവരും മൈനറുകളായതിനാൽ പരേതനായ ശ്രീ. രാമചന്ദ്രൻ നായർക്ക് പെൻഷൻ കുടിശ്ശികയിനത്തിൽ ലഭിക്കേണ്ട 500 രൂപയിൽ താഴെ വരുന്ന തുക കൈപ്പറ്റുന്നതിനും പെൻഷൻ തുടർന്ന് ലഭിക്കുന്നതിനുമുള്ള അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഭാര്യയായ ശ്രീമതി സി. മണിയമ്മ പേരിൽ നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, വി. ഗോവിന്ദൻകുട്ടി നമ്പ്യാർ,
ആലപ്പുഴ. തഹസീൽദാർ.

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. A2-8280/81. 1982 ജനുവരി 9.

കുട്ടനാട് താലൂക്കിൽ പുളിങ്കുന്നു വില്ലേജിൽ കണ്ണാടി മുറിയിൽ, കൊണ്ടേശ്ശേരിൽ വറുഗീസ് 8-12-1980-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാന്റെ പേരിൽ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ പുളിംകുന്നു ശാഖയിൽ 18-8-1980-ൽ 170 രൂപയ്ക്കും, 7-11-1980-ൽ 400 രൂപയ്ക്കും പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയിൽ പരേതന്റെ ഭാര്യ ശ്രീമതി റോസി വറുഗീസ് ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ പുളിങ്കുന്നു വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ വറുഗീസ് 8-12-1930-ൽ മരിച്ചുപോയിട്ടുള്ളതായും പരേതന് അവകാശികളായി താഴെ പേരു പറയുന്നവർ മാത്രം ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | റോസി വറുഗീസ് | ഭാര്യ | |
| 2 | ക്രിസ്തീനാ വറുഗീസ്, | മകൾ | 6 |
| 3 | മറിയം വറുഗീസ് | ,, | 4 |
| 4 | ക്രിസ്തീനാ ജോസഫ് | മാതാവ് | |

അവകാശികളിൽ രണ്ടും മൂന്നും പേരുകാർ മൈനറുകളും മാതാവായ റോസി വറുഗീസിന്റെ സംരക്ഷണയിലുമാണ്. ക്രിസ്തീനാ ജോസഫ് ടി പരേതന്റെ പേരിൽ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ പുളിംകുന്നു ശാഖയിൽ പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിനുള്ള അവകാശം ടി പരേതന്റെ ഭാര്യ ശ്രീമതി റോസിവറുഗീസിന് വിട്ടുകൊടുത്തിട്ടുണ്ട്. ആകയാൽ പുളിംകുന്നു വില്ലേജിൽ കണ്ണാടി മുറിയിൽ കൊണ്ടേശ്ശേരിയിൽ പരേതനായ വറുഗീസിന്റെ പേരിൽ ട്രാവൻകൂർ സ്റ്റേറ്റ് ബാങ്കിന്റെ പുളിംകുന്നു ശാഖയിൽ 18-8-1980-ലും, 7-11-1980-ലും യഥാക്രമം 170 രൂപയ്ക്കും, 400 രൂപയ്ക്കും പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ ഭാര്യ ശ്രീമതിറോസി വറുഗീസ് ആണെന്ന് കാണിച്ചു ഒരു അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ഹാജരായി ആക്ഷേപം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

എ2-8647/81. 1982 ജനുവരി 12.

കൈനകരി വില്ലേജിൽ, കുട്ടമംഗലം മുറിയിൽ, തമ്പിമഠത്തിൽ, കെ. പാറുഅമ്മ 22-11-1981-ൽ മരിച്ചുപോയിട്ടുള്ളതിനാൽ, ടിയാളുടെ പേരിൽ ചക്കംകരി ദേവസ്വത്തിൽ നിന്നും ഗ്രാറ്റുവിറ്റിയായി കിട്ടാനുള്ള 675 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ലഭിക്കുന്നതിന്, ടിയാളുടെ പുത്രൻ ഈ ഓഫീസിൽ സമർപ്പിച്ച അപേക്ഷ കൈനകരി വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ കെ. പാറുഅമ്മ 22-11-1981-ൽ മരിച്ചുപോയിട്ടുള്ളതായും പരേതയ്ക്ക് അവകാശികളായി താഴെ പേരുപറയുന്നവർ മാത്രം ഉള്ളതായും കാണുന്നു.

| | | |
|---|---|---|
| (1) | നാരായണ കുറുപ്പ് | ഭർത്താവ് |
| (2) | ഗോപാലകൃഷ്ണ പണിക്കർ | പുത്രൻ |
| (3) | കാർത്ത്യായിനി അമ്മ | മകൾ |

ഇവരിൽ ഒന്നാം അവകാശിയും, മൂന്നാമത്തെ അവകാശിയും രണ്ടാമത്തെ അവകാശിയായ ഗോപാലകൃഷ്ണ പണിക്കർക്ക് ടി ഗ്രാറ്റുവിറ്റി 675 രൂപ വാങ്ങുന്നതിന് സമ്മതിച്ചു കൊടുത്തുകൊണ്ടുള്ള രേഖാമൂലമുള്ള മൊഴി വില്ലേജാഫീസിൽ ഹാജരാക്കിയിട്ടുണ്ട്. ആകയാൽ കൈനകരി വില്ലേജിൽ, കുട്ടമംഗലം മുറിയിൽ തമ്പിമഠത്തിൽ പരേതയായ കെ. പാറുഅമ്മയുടെ പേരിൽ ചക്കംകരി ദേവസ്വത്തിൽ നിന്നും ഗ്രാറ്റുവിറ്റി ഇനത്തിൽ കിട്ടാനുള്ള 675 രൂപ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതയായ കെ. പാറുഅമ്മയുടെ പുത്രൻ ശ്രീ. എൻ. ഗോപാലകൃഷ്ണ പണിക്കരാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കുട്ടനാട്, എ. ശ്രീധരൻ നായർ,
മങ്കൊമ്പ്. തഹസീൽദാർ.

## Chengannur Taluk

പരസ്യം

എസ്. ആർ-64/81. 1982 ജനുവരി 4.

ചെങ്ങന്നൂർ താലൂക്കിൽ ചെറിയനാട് വില്ലേജിൽ മോളേത്തു പുത്തൻ വീട്ടിൽ എം. പി. ആലിറാവുത്തർ തന്റെ ഭാര്യ ആയിരുന്ന എച്ച്. നബീസാ ബീവി 1981 ഒക്ടോബർ മാസം 31-ാം തീയതി മരിച്ചു പോയി എന്നും ടിയാളിന്റെ പേരിൽ സർക്കാരിൽ നിന്നും കിട്ടുവാനുള്ള 2000 രൂപയിൽ കവിയാത്ത തുക കൈപ്പറ്റുന്നതിലേക്ക് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ ചെറിയനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതയുടെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | | വയസ് |
|---|---|---|---|---|
| 1 | എം. പി. ആലിറാവുത്തർ | പരേതയുടെ ഭർത്താവ് | | |
| 2 | സിയാദ് | ,, | മകൻ | 13 |
| 3 | ഷിബു | ,, | ,, | 11 |
| 4 | സാജു | ,, | ,, | 9 |
| 5 | ലൈജു | ,, | മകൾ | 5 |
| 6 | അലീമാബീവി | ,, | മാതാവ് | |

ഇവരിൽ പരേതയുടെ മാതാവ് സുഖമില്ലാതെ തിരുവനന്തപുരം മെന്റൽ ആശുപത്രിയിൽ ചികിൽസ

-യിൽ കഴിയുന്ന ആളും മക്കൾ മൈനറുകളും പിതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകയാൽ പരേതയുടെ പേരിൽ കിട്ടാനുള്ള ടി തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീ. അലിറാവുത്തർ ആണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യതീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)

ചെങ്ങന്നൂർ. തഹശിൽദാർ.

---

## Thiruvalla Taluk

പരസ്യം

C8–405/82. 1982 ജനുവരി 16.

തിരുവല്ലാ താലൂക്കിൽ നെടുമ്പ്രം വില്ലേജിൽ പടിഞ്ഞാറെക്കര മുറിയിൽ മുളവന വീട്ടിൽ ശ്രീമതി കെ. രമാബായി, തന്റെ ഭർത്താവ് ശ്രീ. പി. ചന്ദ്രശേഖരൻ പിള്ള എരുമേലി ദേവസ്വം ബോർഡ് ഹൈസ്കൂൾ ഹെഡ്മാസ്ററായി ജോലിനോക്കിവരവെ 24-10-1981-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിൽ ഗവൺമെന്റിൽ നിന്നും ശമ്പളക്കുടിശ്ശിഖ, ബാങ്കുബാലൻസ് എന്നി ഇനങ്ങളിൽ കിട്ടാനുള്ള 5,000 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് നല്കണമെന്നു കാണിച്ച് ബോധിപ്പിച്ച അപേക്ഷ നെടുമ്പ്രം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. പി. ചന്ദ്രശേഖരൻപിള്ള 24-10-1981-ൽ നിര്യാതനായി എന്നും ടിയാന്റെ അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി കെ. രമാബായി | ഭാര്യ | 46 |
| 2 | ശ്രീ. എം. എൻ. കൃഷ്ണപിള്ള | പിതാവ് | 84 |
| 3 | ശ്രീമതി നാരായണിയമ്മ ചെല്ലമ്മ | മാതാവ് | 74 |
| 4 | ,, എം. ആർ. ശ്രീകുമാരി | മകൾ | 19 |
| 5 | ശ്രീ. സി. ശ്രീകുമാർ | മകൻ | 17 |
| 6 | ശ്രീലത എം. ആർ. | മകൾ | 13 |

എന്നിവർ മാത്രമുള്ളതായും ഇവരിൽ അഞ്ചും ആറും കക്ഷികൾ മൈനറുകളും മാതാവായ ശ്രീമതി കെ. രമാബായിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. രണ്ടുമുതൽ നാലുവരെയുള്ള കക്ഷികൾ തങ്ങളുടെ അവകാശംകൂടി ഒന്നാംകക്ഷിയും അപേക്ഷകക്ഷിയുമായ ശ്രീമതി കെ. രമാബായി വാങ്ങുന്നതിനുസമ്മതിച്ച് മൊഴി തന്നിട്ടുണ്ട്.

ആകയാൽ പരേതനായ ശ്രീ. പി. ചന്ദ്രശേഖരപിള്ളയുടെ പേരിൽ കിട്ടാനുള്ള മേൽ വിവരിച്ച ഇനങ്ങളിലുള്ള തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ ശ്രീമതി കെ. രമാബായി ആണെന്ന് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസ് മുമ്പാകെ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)

തിരുവല്ല. തഹശിൽദാർ.

---

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 108/81/സി4. 1981 ഡിസംബർ 22.

മാവേലിക്കര താലൂക്കിൽ, മാവേലിക്കര വില്ലേജിൽ, കൊററാർകാവു മുറിയിൽ, ചെമ്പനങ്ങാട്ടു വീട്ടിൽ ശ്രീ. എൻ. ഗോവിന്ദപിള്ള 7-11-1981-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള ഉദ്ദേശം 500 രൂപ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ പി. ചെല്ലമ്മ അപേക്ഷിച്ചിരിക്കുന്നു. അന്വേഷണത്തിൽ ടി എൻ. ഗോവിന്ദപിള്ള 7-11-1981-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടാനുള്ള ഉദ്ദേശം 500 രൂപ വാങ്ങുന്നതിന് അവകാശികളായി ടിയാന്റെ ഭാര്യ പി. ചെല്ലമ്മയും മക്കൾ 49 വയസുള്ള കമലമ്മയും 43 വയസുള്ള പ്രഭാകരൻപിള്ളയും ആണെന്നറിവായിരിക്കുന്നു. മക്കൾ തങ്ങൾക്കവകാശപ്പെട്ട തുക മാതാവായ പി. ചെല്ലമ്മ വാങ്ങി എടുക്കുന്നതിനു സമ്മതിച്ചെഴുതി തന്നിരിക്കുന്നതിനാൽ ടി തുക വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ പി. ചെല്ലമ്മയാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ബോധിപ്പിക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എച്ച്. സി. 80/81 സി4. 1981 ഡിസംബർ 24.

മാവേലിക്കര താലൂക്കിൽ, പാലമേൽ വില്ലേജിൽ, എരുമക്കുഴി മുറിയിൽ പ്ലാപുട്ടത്ത് വടക്കതിൽ വീട്ടിൽ എൻ. കൊച്ചുതമ്പി റാവുത്തർ 22-4-1981-ൽ മരിച്ചുപോയെന്നും ടിയാൻ ആലപ്പുഴ ജില്ലാ സഹകരണ ബാങ്കിന്റെ നൂറനാട് ശാഖയിൽ 400 രൂപയുടെ സ്വർണ്ണ ഉരുപ്പടി പണയം വച്ചിട്ടുള്ളത് എടുക്കുന്നതിനു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ പാത്തുമുത്തു അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ പരേതന്റെ അവകാശികളായി പരേതന്റെ ഭാര്യ ശ്രീമതി പാത്തുമുത്തും, മക്കൾ 32 വയസുള്ള ഷംസുദീൻ, 27 വയസുള്ള ജമാലുദീൻ, 24 വയസുള്ള ആസ്യാമ്മ, 2 വയസുള്ള മഹമൂത, 19 വയസുള്ള ഹാജറ, 17 വയസുള്ള സൗദ, 14 വയസുള്ള ഷൈലജയും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മേജർ മക്കൾ തങ്ങളുടെ അവകാശം മാതാവിന് ഒഴിഞ്ഞുകൊടുത്തിട്ടുള്ളതിനാലും, മൈനർ മക്കളുടെ സംരക്ഷണം മാതാവിനായതിനാലും മേൽ പറഞ്ഞ പണയം എടുക്കുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ പാത്തുമുത്തു ആണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

എച്ച്. സി-109/81-സി4. 1982 ജനുവരി 13.

മാവേലിക്കര താലൂക്കിൽ, ചെന്നിത്തല വില്ലേജിൽ, ചെറുകോൽ മുറിയിൽ, പുല്ലംപ്ലാവിൽ പടീറ്റതിൽ, ശ്രീ കെ. രാമൻനായർ 21-9-1981-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശികയിനത്തിൽ കിട്ടാനുള്ള ഉദ്ദേശം 100 രൂപാ വാങ്ങുന്നതിനു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി കെ. ലക്ഷ്മിക്കുട്ടിയമ്മ സമർപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ പരേതന് അവകാശികളായി ഭാര്യ ലക്ഷ്മിക്കുട്ടിയമ്മയും മക്കൾ 40 വയസ്സുള്ള പൊന്നമ്മ, 35 വയസ്സുള്ള തങ്കമ്മ, 33 വയസ്സുള്ള കരുണാകരൻപിള്ള 30 വയസ്സുള്ള ജനാർദ്ദനൻപിള്ള, 25 വയസുള്ള രാജമ്മ, 23 വയസുള്ള ശാരദാമ്മ, 22 വയസുള്ള പ്രഭാകരൻപിള്ള, 17 വയസുള്ള സരസ്വതിയമ്മ എന്നിവരാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മേജർ മക്കളിൽ കരുണാകരൻപിള്ള ഒഴികെയുള്ളവർ തങ്ങളുടെ അവകാശം കൂടി മാതാവു വാങ്ങുന്നതിന് സമ്മതിച്ചെഴുതി തന്നിരിക്കുന്നതിനാലും, മൈനർ മകൾ അപേക്ഷകയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും ടി കരുണാകരൻപിള്ളയ്ക്ക് തലയ്ക്ക് സ്ഥിരമില്ലാത്തതി

നാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും, അപേക്ഷകയുമായ കെ. ലക്ഷ്മിക്കുട്ടി അമ്മയാണെന്ന് സർട്ടിഫിക്കറ്റു കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ ബോധിപ്പിക്കണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ഒ. തോമസ്സ്,
മാവേലിക്കര. തഹശീൽദാർ.

---

# KOTTAYAM DISTRICT

## Meenachil Taluk

പരസ്യം

സി9-11732/81. 1982 ജനുവരി 7.

മീനച്ചിൽ താലൂക്കിൽ ളാലം വില്ലേജിൽ അഞ്ചേരിനൽ ഡോക്ടർ എ. റ്റി. ജോസഫ് 26-9-1981-ൽ മരിച്ചുപോയിയെന്നും ടിയാൾക്ക് ഗവൺമെന്റിൽനിന്നും കിട്ടുവാനുള്ള പ്രോവിഡന്റ് ഫണ്ട് മുതലായ ആനുകൂല്യങ്ങൾ വാങ്ങുന്നതിലേയ്ക്ക് താനാണ് അവകാശിയെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് മരിച്ചുപോയ ഡോക്ടർ എ. റ്റി. ജോസഫിന്റെ ഭാര്യ ശ്രീമതി എം. എം. അൽഫോൻസാ 12-10-1981-ൽ ഈ ആഫീസിൽ ഹാജരാക്കിയ അപേക്ഷയിൻമേൽ ളാലം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി റിപ്പോർട്ടു വരുത്തിയതിൽ മീനച്ചിൽ താലൂക്കിൽ ളാലം വില്ലേജിൽ അഞ്ചേരിൽ ഡോക്ടർ എ. റ്റി. ജോസ് 26-9-1981-ൽ മരിച്ചുപോയിയെന്നും ടിയാന്റെ അനന്തരാവകാശികൾ ടിയാന്റെ ഭാര്യ അൽഫോൻസാ എം. എം. മക്കൾ മൈനറുകൾ (2) ശാർമിള ജോസ് 11 വയസ്സ് (3) ബബിത ജോസ് 10 വയസ്സ് (4) മാതാവ് മേരി എന്നിവർ മാത്രമാണെന്നുള്ളതെന്നും മററാരും അവകാശികളായി ഇല്ലായെന്ന് കാണുന്നതിനാലും മാതാവ് തന്റെ അവകാശം ഡോക്ടർ ജോസിന്റെ ഭാര്യയും 2 മുതൽ 3 വരെ പേരുകാരുടെ മാതാവും രക്ഷകർത്താവുമായ എം. എം. അൽഫോൻസായ്ക്ക് വിട്ടുകൊടുത്തുകൊണ്ടുള്ള സമ്മതപത്രം നൽകിയിട്ടുള്ളതിനാലും മരിച്ചുപോയ ഡോക്ടർ ജോസിന് ഗവൺമെന്റിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശി ഡോക്ടർ എ. റ്റി. ജോസിന്റെ ഭാര്യയും മൈനർ മക്കളുടെ രക്ഷകർത്താവുമായ അൽഫോൻസ എം. എം. ആണെന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനു മുൻപായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തിയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, കെ. എം. ജോസഫ്,
മീനച്ചിൽ. തഹശീൽദാർ.

---

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്ക് കച്ചേരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

നമ്പർ, സി1-5410/81. 1982 ജനുവരി 14.

ചങ്ങനാശ്ശേരി താലൂക്കിൽ വാകത്താനം വില്ലേജിൽ ശാരദാഭവനത്തിൽ ശ്രീ. വാസുദേവൻ പിള്ളക്ക് 5400-ാം നമ്പരായി ലഭിച്ചുകൊണ്ടിരുന്ന പെൻഷൻ 83/25 രൂപയും 6981561-ാം നമ്പരായി ലഭിച്ചുകൊണ്ടിരുന്ന മിലററി പെൻഷനിൽ 116 രൂപയും ഉൾപ്പെടെ 199 രൂപ 25 പൈസ വാങ്ങിച്ചെടുക്കുന്നതിന് അവകാശസർട്ടിഫിക്കററ് കൊടുക്കണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി. ശാരദക്കുട്ടിഅമ്മ ഈ ഓഫീസ് മുൻപാകെ സമർപ്പിച്ച അപേക്ഷയിൽമേൽ വാകത്താനം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന രേഖകളിൽനിന്ന് ശ്രീ. വാസുദേവൻ പിള്ള 29-3-1981-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെപ്പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| ക്രമനമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശാരദക്കുട്ടി അമ്മ | ഭാര്യ | |
| 2 | പ്രസന്നകുമാരി | മകൾ | 30 |
| 3 | മോഹനകുമാർ | മകൻ | 27 |
| 4 | ശ്രീകുമാരി | മകൾ | 23 |
| 5 | വിജയകുമാരി | ,, | 20 |
| 6 | ജയദേവൻ | മകൻ | 17 |

ടി തുകകൾ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും മൈനർ മകൻ ജയദേവന്റെ രക്ഷകർത്താവെന്ന നിലയിലും അപേക്ഷകക്ഷി ശ്രീമതി ശാരദക്കുട്ടി അമ്മയാണെന്നു കാണുന്നു. ടി തുകകൾ അപേക്ഷകക്ഷിയും തങ്ങളുടെ മാതാവുമായ ശ്രീമതി ശാരദക്കുട്ടി അമ്മ വാങ്ങിച്ചെടുക്കുന്നതിൽ തങ്ങൾക്ക് യാതൊരാക്ഷേപവുമില്ലെന്ന് മററവകാശികൾ മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ആയതിനാൽ ടി പെൻഷൻ തുകകൾ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും മൈനർ മകൻ ജയദേവന്റെ രക്ഷകർത്താവെന്ന നിലയിലും അപേക്ഷകക്ഷിയായ ശ്രീമതി ശാരദക്കുട്ടി അമ്മയാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തിയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ ബോധിപ്പിച്ചുകൊള്ളണം. അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
ചങ്ങനാശ്ശേരി. തഹശീൽദാർ.

---

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

A6-6145/81. 1982 ജനുവരി 14.

വൈക്കം താലൂക്ക് നടുവില വില്ലേജ് വല്ലകം കരയിൽ തേരേഴത്ത് പറമ്പിൽ ശ്രീമതി ലക്ഷ്മി അമ്മ 5-7-1981-ൽ മരിച്ചുപോയിയെന്നും പരേതയ്ക്ക് L. No. 637503, T. S. 3655/M.O. നമ്പരായി ലഭിച്ചു വന്നിരുന്ന ഫാമിലി പെൻഷൻ കുടിശിഖ വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതയുടെ മകൾ സരസ്വതി അമ്മ ബോധിപ്പിച്ച അപേക്ഷയിൻമേൽ നടുവില വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ പരേതയ്ക്ക് ഭാസ്കരൻ, പത്മനാഭൻ, സരസ്വതിയമ്മ, തങ്കമണി, പാറുക്കുട്ടി, ജാനകി എന്നിങ്ങനെ ആറുമക്കൾ ഉണ്ടായിരുന്നതും ഇവരിൽ സരസ്വതിയമ്മ ഒഴികെ മററുള്ളവരെല്ലാം മരിച്ചുപോയിട്ടുള്ളതും മരിച്ചു പോയ മക്കളിൽ തങ്കമണിക്കു മാത്രം മൂന്നു മക്കൾ ഉള്ളതും ഇവർ മൈനറാകയാൽ രക്ഷകർത്താവായ മാതാവ് ഇവർക്ക് വേണ്ടി മൊഴിതന്നിട്ടുള്ളതും ടി മൊഴിയിൽ പെൻഷൻ തുക സരസ്വതിയമ്മ വാങ്ങിയെടുക്കുന്നതിന് സമ്മതിച്ചിട്ടുള്ളതും ആകുന്നു. ആയതിനാൽ ടി പെൻഷൻ കുടിശിഖ വാങ്ങിയെടുക്കുന്നതിന് അവകാശി പരേതയുടെ പുത്രി സരസ്വതിയമ്മ മാത്രമാണെന്ന് കാണിക്കുന്നതായ ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ച് കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
ഡെ: തഹശീൽദാർ, (II. Q)
വൈക്കം. ഇൻ. ചാർജ്.

# IDUKKI DISTRICT

## Devicolam Taluk

പരസ്യം

നമ്പർ ബി7-2342/81. 1981 ഡിസംബർ 30.

ദേവികുളം താലൂക്കിൽ മന്നാംകണ്ടം വില്ലേജിൽ മന്നാംകാല കരയിൽ കാടപ്പറമ്പിൽ താമസിച്ചു വരവെ മരിച്ചുപോയ ശ്രീ. ഔസേഫ് മാത്യുവിന്റെ പേരിൽ മന്നാംകണ്ടം വില്ലേജിൽ 2424-ാം നമ്പർ തണ്ടപ്പേരു പ്രകാരം മന്നാംകാല ബ്ലോക്കിൽപ്പെട്ട 1 ഏക്കർ 22 സെന്റ് 400 ച. ലിംഗ്സ് സ്ഥലം ഈടുവച്ചു പണം എടുക്കുന്നതിന് ഒരു നിയമാനുസൃത അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടു ടിയാന്റെ ഭാര്യ ശ്രീമതി മറിയാമ്മ മാത്യു സമർപ്പിച്ച അപേക്ഷയിൻമേൽ മന്നാംകണ്ടം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ടി ഔസേഫ് മാത്യു 1978-ൽ മരിച്ചു പോയതായും ടിയാന്റെ അനന്തരാവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മറിയാമ്മ മാത്യു | ഭാര്യ | |
| 2 | എൽസിമോൾ | മക്കൾ | 25 |
| 3 | മേരി ആന്റണി | | 22 |
| 4 | ഫിലോമിന മാത്യു | | 19 |
| 5 | റീനമാത്യു | | 15 |
| 6 | റാണി മാത്യു | | 13 |
| 7 | സന്തോഷ് മാത്യു | | 6 |

രണ്ടുമുതൽ ഏഴുവരെയുള്ള കക്ഷികൾ മാതാവും ഒന്നാം കക്ഷിയുമായ ശ്രീമതി മറിയാമ്മ മാത്യുവിന്റെ കൂടെ താമസിച്ചു വരുന്നു. പിതാവിന്റെ പേരിലുള്ള വസ്തുവിന്റെ അവകാശവും മറ്റ് ആനുകൂല്യങ്ങളും ഒന്നാം കക്ഷി വാങ്ങുന്നതിന് തങ്ങൾക്ക് പൂർണ്ണസമ്മതമാണെന്ന് മക്കൾ എല്ലാവരും മൊഴി നൽകിയിട്ടുണ്ട്. അതിനാൽ മരിച്ചുപോയ ശ്രീ. ഔസേഫ് മാത്യുവിന്റെ പേരിലുള്ള സ്ഥലത്തിന്റെ അവകാശവും മറ്റ് ആനുകൂല്യങ്ങളും വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യയായ ശ്രീമതി മറിയാമ്മ മാത്യുവാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

ദേവികുളം. പി. ജെ. ജോസഫ്,
തഹശീൽദാർ.

## Peermade Taluk

പീരുമേട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ബി1-9824/81. 1982 ജനുവരി 1.

പീരുമേട് താലൂക്കിൽ പെരുവന്താനം വില്ലേജിൽ വടക്കേ മലയിൽ കാരിക്കൽ വീട്ടിൽ ശ്രീമതി റോസമ്മ ചാക്കോ സമർപ്പിച്ച അവകാശസർട്ടിഫിക്കറ്റിനുവേണ്ടിയുള്ള അപേക്ഷയിൻമേൽ പെരുവന്താനം വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ടിയാളുടെ ഭർത്താവ് ഡൊമിനിക് ചാക്കോ 19-6-1981-ൽ മരിച്ചുപോയിട്ടുള്ളതായി അറിയുന്നു. ഡൊമിനിക് ചാക്കോ മിനച്ചൽ ഈസ്റ്റ് കോ-ഓപ്പറേറ്റീവ് ബാങ്കിൽ 2,100 രൂപക്ക് പണയം വെച്ചിരുന്ന സ്വർണ്ണ ഉരുപ്പടികളുടെ അവകാശികൾ താഴെ പറയുന്നവരാണെന്ന് അന്വേഷണത്തിൽ ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | റോസമ്മ ചാക്കോ | ഭാര്യ | 45 |
| 2 | മോളി ജേക്കബ് | മകൾ | 23 |
| 3 | തങ്കച്ചൻ ജേക്കബ് | മകൻ | 21 |
| 4 | ഷേർളി ജേക്കബ് | മകൾ | 18 |
| 5 | ഷാന്റി ജേക്കബ് | " | 16 |
| 6 | വിൻസി ജേക്കബ് | " | 13 |

മേൽപ്പറഞ്ഞവരിൽ രണ്ടും, മൂന്നും, നാലും, പേരുകാർ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് കൊടുക്കുന്നതിന് രേഖാമൂലം സമ്മതിച്ചിട്ടുള്ളതിനാലും അഞ്ചും ആറും പേരുകാർ മൈനർമാരാകയാലും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും ഡൊമിനിക് ചാക്കോ പണയം വെച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികളുടെ അവകാശി ശ്രീമതി റോസമ്മ ചാക്കോ തന്നെയാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗവും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പി. എസ്. ഇഗ്നാസ്,
പീരുമേട്. തഹശീൽദാർ.

## Thodupuzha Taluk

തൊടുപുഴ താലൂക്ക് ആഫീസിൽനിന്നും പരസ്യം ചെയ്യുന്നത്.

നമ്പർ എ7-129/82. 1982 ജനുവരി 6.

തൊടുപുഴ താലൂക്കിൽ തൊടുപുഴ വില്ലേജിൽ, തൊടുപുഴ കരയിൽ, കാരിരു പറമ്പിൽ മുഹമ്മദ് മകൻ, ഷംസുദീൻ, ഏലൂർ പോലീസ്സ്റ്റേഷനിൽ, കോൺസ്റ്റബിൾ ആയി ജോലി നോക്കി വരവെ, 2-7-1981-ൽ കളമശ്ശേരിയിൽ വച്ച് ഒരു അത്യാഹിതത്തിൽ മരിച്ചു പോയെന്നും, ടിയാന് ജനറൽ പ്രോവിഡന്റ് ഫണ്ടിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2,000 രൂപയോളം വരുന്ന തുക വാങ്ങുന്നതിന്, അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ സൈനബ സമർപ്പിച്ച അപേക്ഷയിൻമേൽ തൊടുപുഴ വില്ലേജ് ആഫീസർവഴി അന്വേഷണം നടത്തിയതിൽ, ടി ഷംസുദീൻ 2-7-1981-ൽ മരിച്ചു പോയതായും, ടിയാന്റെ അവകാശികൾ താഴെ പറയുന്നവർ ആണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സൈനബ | ഭാര്യ | 32 |
| 2 | താജു കെ. ഷംസുദ്ദീൻ | മകൻ | 8 |
| 3 | സാബു കെ. ഷംസുദ്ദീൻ | " | 6 |

മൈനർകളായ രണ്ടും, മൂന്നും പേരുകാരുടെ രക്ഷകർത്താവ് ഒന്നാം പേരുകാരിയായ സൈനബ ആണെന്നും, അന്വേഷണത്തിൽ അറിവായിരിക്കുന്നു. അതിനാൽ നിര്യാതനായ ശ്രീ. ഷംസുദ്ദീന് ജനറൽ പ്രോവിഡന്റ് ഫണ്ടിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപയോളം വരുന്ന തുക വാങ്ങുന്നതിന് സ്വന്തം നിലയിലും, മൈനർകളുടെ രക്ഷകർത്താവ് എന്ന നിലയിലും ഒന്നാം പേരുകാരിയായ ശ്രീമതി സൈനബ ആണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ, ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം, ഈ പരസ്യം ഗസറ്റിൽ, പരസ്യപ്പെടുത്തി 30 ദിവസത്തിനകം തൊടുപുഴ തഹശീൽദാർമുമ്പാകെ, രേഖാമൂലം ആക്ഷേപം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതികഴിഞ്ഞോ, തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

തൊടുപുഴ. പി. ജി. എസ്. പണിക്കർ,
തഹശീൽദാർ.

# ERNAKULAM DISTRICT

## Kanayannur Taluk

സ്ഥാവരവസ്തു വിൽപ്പനയ്ക്കുള്ള നോട്ടീസ്

No. A2-19475/79. 1981 ഡിസംബർ 16.

താഴെ പറയുന്ന കുടിശ്ശികക്കാരന്റെ വകയും താഴെ പട്ടികയിൽ പറയുന്നവയുമായ സ്ഥാവരവസ്തുക്കൾ താഴെ പറയുന്ന കുടിശ്ശികയ്ക്കുവേണ്ടി പലിശയോടും അതു വസൂലാക്കുന്നതിനു വേണ്ടി വരുന്ന ചെലവ്, ചാർജ്ജ്, മററു ചെലവുകൾ എന്നിവയോടും കൂടി വസൂലാക്കുന്നതിനു ജപ്തിചെയ്തിരിക്കയാലും;

താഴെ പറയുന്ന കുടിശ്ശിക ചെലവ്, ചാർജ്ജ് മററു ചെലവുകൾ എന്നിവ ഈടാക്കുന്നതിനുവേണ്ടി ഇതോടു ചേർത്തിരിക്കുന്ന പട്ടികയിൽ പറഞ്ഞിരിക്കുന്ന ജപ്തി ചെയ്യപ്പെട്ട വസ്തുക്കൾ വിൽക്കുന്നതിനായി താഴെ ഒപ്പിട്ടിരിക്കുന്ന ആൾ ഉത്തരവിട്ടിരിക്കുന്നതിനാലും;

ലേലത്തീയതി, അതുപ്രകാരം പട്ടികയിൽ പറയുന്ന തുക, ചെലവും പലിശയും ഉൾപ്പെടെ കൊടുക്കേണ്ടിയിരിക്കുന്നതിനാലും;

മാററിവെയ്ക്കുന്നതു സംബന്ധിച്ച് ഏതെങ്കിലും ഉത്തരവിന്റെ അഭാവത്തിൽ പ്രസ്തുത വസ്തു തഹശീൽദാർ, കണയന്നൂർ എന്നയാൾ താഴെ പറയുന്ന തീയതിയിലും, സമയത്തും സ്ഥലത്തുംവച്ച് പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണെന്ന് ഇതിനാൽ അറിയിക്കുന്നു.

താഴെ പേരുപറഞ്ഞിട്ടുള്ള ആളുടെ താഴെ പട്ടികയിൽ പ്രസ്താവിച്ചിരിക്കുന്ന വസ്തുവിന്റെ വിൽപ്പനയായിരിക്കും നടക്കുന്നത്. പ്രസ്തുത വസ്തുവിൻമേലുള്ള ബാദ്ധ്യതകളും അവകാശങ്ങളും അവ തിട്ടപ്പെടുത്തിയിടത്തോളം ഓരോ ഇനത്തിനും എതിരെ പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്നവയാണ്.

പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന ഭാഗങ്ങളായി വസ്തു വിൽപ്പനയ്ക്ക് വയ്ക്കുന്നതാണ്. വസ്തുവിന്റെ ഒരു ഭാഗം വിൽക്കുന്നതുമൂലം വസൂലാക്കാനുള്ള തുക ലഭ്യമായാൽ ശേഷിക്കുന്ന ഭാഗത്തെ സംബന്ധിച്ചിടത്തോളം വിൽപ്പന ഉടനടി നിറുത്തിവയ്ക്കുന്നതാണ്. വിൽപ്പന ഉറപ്പിക്കുന്നതിനു മുമ്പായി താഴെ പറയുന്ന കുടിശ്ശികയും കൊടുക്കേണ്ടതായ പലിശയും ചെലവും (വിൽപ്പന ചെലവ് ഉൾപ്പെടെ) വിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥന്റെ അടുക്കൽ കൊടുക്കുകയോ അഥവാ അങ്ങനെയുള്ള കുടിശ്ശികയും പലിശയും ചെലവും താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുത്തുകഴിഞ്ഞുവെന്ന് അയാൾക്ക് തൃപ്തികരമായ തെളിവ് നൽകുകയോ ചെയ്താലും വിൽപ്പന നിർത്തിവയ്ക്കുന്നതാണ്.

വിൽപ്പന സമയത്ത് നേരിട്ടു വിളിക്കുന്നതിനോ അല്ലെങ്കിൽ അധികാരപ്പെടുത്തിയ ഏജന്റ് മുഖാന്തിരം വിളിക്കുന്നതിനോ പൊതുജനങ്ങളെ ക്ഷണിക്കുന്നതാണ്. കേരള നികുതി വസൂലാക്കൽ ആക്ററ് 50-ാം വകുപ്പിലെ വ്യവസ്ഥകൾക്കു വിധേയമായി ഈ വിൽപ്പനയുമായി ബന്ധപ്പെട്ട ഏതെങ്കിലും ജോലി ചെയ്യുവാനുള്ള യാതൊരു ഉദ്യോഗസ്ഥനോ അല്ലെങ്കിൽ മററാളോ നേരിട്ടോ അഥവാ നേരിട്ടല്ലാതെയോ വിൽക്കപ്പെടുന്ന വസ്തു സംബന്ധിച്ച് ലേലം വിളിക്കുകയോ അതിൽ ഏതെങ്കിലും അവകാശബന്ധം സമ്പാദിക്കുകയോ ചെയ്യാൻ പാടുള്ളതല്ല.

വിൽപ്പന 1968-ലെ കേരള നികുതി വസൂലാക്കൽ ആക്ററിലെ 49-ാം വകുപ്പിലും ആ ആക്ററു പ്രകാരമുണ്ടാക്കപ്പെട്ടിട്ടുള്ള ചട്ടങ്ങളിലും നിർണ്ണയിച്ചിട്ടുള്ള വ്യവസ്ഥകൾക്കും താഴെ പറയുന്ന കൂടുതൽ വ്യവസ്ഥകൾക്കും വിധേയമായിട്ടായിരിക്കും.

(1) ഇതോടു ചേർത്തിട്ടുള്ള പട്ടികയിൽ പ്രത്യേകം പറഞ്ഞിരിക്കുന്ന വിവരങ്ങൾ താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അറിവിൽപ്പെട്ടിടത്തോളം പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ നോട്ടീസിൽ ഉള്ള ഏതെങ്കിലും തെററിനോ തെററായ പ്രസ്താവനയ്ക്കോ വിട്ടുപോക്കോ താഴെ ഒപ്പിട്ടിരിക്കുന്ന ആൾ സമാധാനം പറയേണ്ടതില്ലാത്തതാകുന്നു.

(2) എന്തു തുകകൾ വീതം കൂട്ടിയാണ് ലേലം വിളിക്കേണ്ടത് എന്നത് നിശ്ചയിക്കേണ്ടത് ലേലവിൽപ്പന നടത്തുന്ന ഉദ്യോഗസ്ഥനാണ്.

ലേലം വിളിച്ച തുകയെപ്പററിയോ ലേലം കൊള്ളുന്ന ആളെ പററിയോ എന്തെങ്കിലും തർക്കം ഉത്ഭവിച്ചാൽ വസ്തു ഉടനെ വീണ്ടും ലേലത്തിന് വയ്ക്കേണ്ടതാണ്.

(3) ഏററവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന ആളെ ഏതെങ്കിലും ഭാഗം സംബന്ധിച്ച് ക്രേതാവായി പ്രഖ്യാപിക്കേണ്ടതാണ്. എന്നാൽ അയാൾ ലേലം വിളിക്കുന്നതിനു എല്ലായ്പോഴും നിയമാനുസൃതമായി യോഗ്യനായിരിക്കേണ്ടതാണ്; എന്നു മാത്രമല്ല ഏററവും കൂട്ടിവിളിച്ച സംഖ്യ റിസർവ്വ് വില ഏതെങ്കിലും നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതിൽ കുറവായിരിക്കുകയോ അഥവാ കൊടുക്കാനുദ്ദേശിക്കുന്ന തുക നിരസിക്കുന്നത് ബുദ്ധിശൂന്യമാണെന്ന് വ്യക്തമായി തെളിയത്തക്കവണ്ണം വ്യക്തമായി അപര്യാപ്തമായിരിക്കുകയോ ചെയ്യുന്ന പക്ഷം താഴെ ഒപ്പിട്ടിരിക്കുന്ന ആൾക്ക് അദ്ദേഹത്തിന്റെ വിവേചനം അനുസരിച്ച് ഏററവും കൂടിയ തുകയ്ക്കുള്ള ലേലം വിളിയും നിരസിക്കാവുന്നതാണ്.

(4) രേഖപ്പെടുത്തപ്പെട്ട കാരണങ്ങളിൻമേൽ എല്ലായ്പ്പോഴും 1968-ലെ കേരള നികുതി വസൂലാക്കൽ ആക്ററിലെ 49-ാം വകുപ്പിൽ അടങ്ങിയിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ വിവേചനമനുസരിച്ച് ലേലം മാററിവയ്ക്കാവുന്നതാണ്.

(5) ക്രേതാവായി പ്രഖ്യാപിക്കപ്പെടുന്ന ആൾ അപ്രകാരമുള്ള പ്രഖ്യാപനം ഉണ്ടായ ഉടൻതന്നെ ലേലത്തുകയുടെ പതിനഞ്ച് ശതമാനം ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെയടുക്കൽ ഡിപ്പോസിററായി കൊടുക്കേണ്ടതും അങ്ങിനെ ഡിപ്പോസിററു ചെയ്യുന്നതിന് വീഴ്ച വരുത്തുന്ന പക്ഷം വസ്തു പ്രസ്തുത ആക്ററിലെ 49-ാം വകുപ്പുപ്രകാരം വീണ്ടും വില്പനയ്ക്ക് വയ്ക്കുന്നതുമാണ്. കൊടുക്കേണ്ടതായ ക്രയവില മുഴുവൻ വസ്തു വിററ തീയതി മുതൽ ആ ദിവസം ഒഴിവാക്കിക്കൊണ്ട് മുപ്പതു ദിവസം കഴിയുന്ന തീയതിയിലോ അതിനു മുമ്പോ ക്രേതാവ് താഴെ ഒപ്പിട്ടിരിക്കുന്ന ആളുടെ അടുക്കൽ കൊടുക്കേണ്ടതും മുപ്പതാം ദിവസം ഒരു ഞായറാഴ്ചയോ അതോ മററു വല്ല ഒഴിവു ദിവസമോ ആണെങ്കിൽ മുപ്പതാം ദിവസത്തിനുശേഷമുള്ള ആദ്യത്തെ ആഫീസു ദിവസം കൊടുക്കേണ്ടതുമാകുന്നു. മേൽപ്പറഞ്ഞ സമയത്തിനകം പണമടയ്ക്കുന്നതിനു വീഴ്ച വരുത്തുകയാണെങ്കിൽ പുതിയ നോട്ടീസ് പുറപ്പെടുവിച്ച ശേഷം വീണ്ടും ലേലത്തിൽ വിൽക്കേണ്ടതാണ്. ലേലവിൽപ്പനയുടെ ചെലവ് കഴിച്ചശേഷമുള്ള ഡിപ്പോസിററ് ഗവൺമെൻറിനു പിഴയായി എടുക്കുന്നതിന് ഇടയാകുന്നതും വീഴ്ച വരുത്തുന്ന ക്രേതാവിന് വസ്തുവിലോ അതു പിന്നീട് വിററുകിട്ടാവുന്ന തുകയുടെ ഏതെങ്കിലും ഭാഗത്തിലോ ഉള്ള എല്ലാ അവകാശങ്ങളും നഷ്ടപ്പെടുന്നതുമാണ്.

ലേലത്തീയതിയും, സമയവും, സ്ഥലവും—15-2-1982-ാം തീയതി രാവിലെ 11 മണിക്ക് നടമ വില്ലേജാഫീസ്, തൃപ്പൂണിത്തുറ എന്ന സ്ഥലത്തുവെച്ച്.

### പട്ടിക

താലൂക്ക്—കണയന്നൂർ. വില്ലേജ്—നടമ.

വീഴ്ചവരുത്തിയ ആളുടെ പേര്—നടമ വില്ലേജിൽ തൃപ്പൂണിത്തുറ ദേശത്ത് കളരിക്കൽ വീട്ടിൽ കെ. ഒ. ഏലിയാസ്.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു വിവരങ്ങളും—തൃപ്പൂണിത്തുറ സബ് രജിസ്ട്രാഫീസിലെ 521/69-ാം നമ്പർ ഇഷ്ടദാനാധാര പ്രകാരം സിദ്ധിച്ചു കുടിശ്ശികക്കാരന്റെ കൈവശാനുഭവ

ത്തിൽ ഇരിക്കുന്ന നടമ വില്ലേജിൽ സർവ്വേ 520/3-ൽ പ്പെട്ട 89 സെന്റും 520/4-ൽ രണ്ടു സെന്റും കൂടി മൊത്തം 91 സെന്റ് വഹകളും അതിൽ കുടിശ്ശിക ക്കാരനുള്ള സകലാവകാശങ്ങളും.

ഏതു തുക വസൂലാക്കുന്നതിനു വേണ്ടിയാണ് വില്പന ഉത്തരവായിട്ടുള്ളതെന്ന്—കണയന്നൂർ താലൂക്കാഫീസിലെ A2-19475/79-ാം നമ്പർ ഫയൽ പ്രകാരം 1974-75, 1975-76, 1977-78, 1978-79 എന്നി കാലഘട്ടത്തിലെ വില്പന നികുതികുടിശ്ശിക 14877.63 രൂപയും നടപടി ചിലവുകളും.

കണയന്നൂർ. (ഒപ്പ്) തഹശീൽദാർ.

പരസ്യം

(1)

നമ്പർ സി6-21788/81. 1982 ജനുവരി 7.

കണയന്നൂർ താലൂക്കിൽ ഇടപ്പള്ളി തെക്ക് വില്ലേജിൽ കൃഷ്ണത്ത് വീട്ടിൽ ശ്രീ. കെ. എൻ. പണിക്കർ മരിച്ചുപോയെന്നും ടിയാന് കിട്ടുവാനുള്ള പെൻഷൻ കുടിശ്ശിക ഫാമിലി പെൻഷൻ ഇനങ്ങളിലായി 1,527 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽ നിന്നും വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി കെ. കല്യാണിക്കുട്ടിഅമ്മ സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. എൻ. പണിക്കർ 1-11-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. കല്യാണിക്കുട്ടിയമ്മ | ഭാര്യ | 62 |
| 2 | മാധവിക്കുട്ടി മേനോൻ(വിവാഹിത) | മകൾ | 30 |
| 3 | ജയ പണിക്കർ | ,, | 27 |
| 4 | സുധാകര മേനോൻ | മകൻ | 28 |
| 5 | കെ. വിലാസിനി | മകൾ | 23 |
| 6 | കെ. ഉഷാദേവി | ,, | 21 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖമൂലം കണയന്നൂർ തഹശീൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-627/82. 1982 ജനുവരി 12.

കണയന്നൂർ താലൂക്കിൽ നടമ വില്ലേജിൽ ലക്ഷ്മി വിഹാറിൽ ശ്രീ. സേതുമാധവൻ മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 451 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽ നിന്നും വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ധനലക്ഷ്മി സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. സേതുമാധവൻ 7-10-1981-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എം. എം. ധനലക്ഷ്മി | ഭാര്യ | 38 |
| 2 | എം. സുരേഷ്കുമാർ | മകൻ | 16 |
| 3 | എം. സുഷമ | മകൾ | 14 |

മേൽവിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശീൽദാർ മുൻപാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

വി. പി. പാസ്കൽ,
കണയന്നൂർ. തഹശീൽദാർ.

---

## Parur Taluk

പരസ്യം

(1)

സി1-16671/81. 1981 ഡിസംബർ 21.

വരാപ്പുഴ പകുതി ചിറക്കകം കരയിൽ പുത്രീക്കൽ ഔസേഫ് ഔസോ എന്നു വിളിക്കുന്ന പി. ജെ. ജോസഫ് 8-6-1981-ൽ മരിച്ചുപോയതായും ടിയാൻ വരാപ്പുഴ സ്റ്റേറ്റ് ബാങ്ക് ശാഖയിൽ 500 രൂപക്കു പണയം വച്ചിരിക്കുന്ന സ്വർണ്ണാഭരണങ്ങൾ എടുക്കുന്നതിനും ടിയാന്റെ പാസ് ബുക്കിൽ ബാക്കിയുള്ള 14 രൂപ 3 പൈസ വാങ്ങുന്നതിനും ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ മകൻ ജോർജ്ജ് മുതൽപേർ ചേർന്ന് സമർപ്പിച്ച അപേക്ഷ വരാപ്പുഴ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ ഔസേഫ് ഔസോ എന്നു വിളിക്കുന്ന പി. ജെ. ജോസഫ് 8-6-1981-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ മകൻ (1) ജോർജ്ജ്, മകൾ (2) മേരി, (3) പൗളി, രണ്ടാം ഭാര്യ, (4) കൊച്ചുമറിയം, മകൾ (5) ആനി, മകൻ (6) പോളി, (7) ഫ്രാൻസിസ് എന്നിവരാണെന്നും ഇവരിൽ 2 മുതൽ 7 വരെ കക്ഷികൾ ഒന്നാം നമ്പർകാരനെ അധികാരപ്പെടുത്തി സമ്മതസ്റ്റേറ്റുമെന്റ് തന്നിട്ടുള്ളതിനാലും പരേതൻ വരാപ്പുഴ സ്റ്റേറ്റ് ബാങ്കിൽ പണയം വച്ചിരുന്ന 1700 രൂപ വിലവരുന്ന സ്വർണ്ണാഭരണങ്ങൾ 500 രൂപക്കു പണയം വച്ചിരിക്കുന്നത് എടുക്കുന്നതിനും സേവിംഗ്സ് ഇനത്തിൽ കിട്ടുവാനുള്ള 14 രൂപ 3 പൈസ വാങ്ങുന്നതിനും അവകാശി പരേതന്റെ മകൻ ജോർജ്ജ് ആണെന്നും കാണിച്ച്, ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം കേരള ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ കിട്ടുന്ന ആക്ഷേപങ്ങളൊന്നും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
പറവൂർ. തഹശീൽദാർ.

---

## Kothamangalam Taluk

പരസ്യം

എ1-14662/81. 1982 ജനുവരി 6.

കോതമംഗലം താലൂക്ക്: കോട്ടപ്പടി വില്ലേജ് കുററിച്ചിറ ബാവാപിള്ള മുഹമ്മദ് ഇരുമ്പൂർ സ്കൂളിൽ അദ്ധ്യാപകനായി ജോലി നോക്കി വരവേ 15-11-1981-ൽ മരിച്ചുപോയി ടിയാന് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ നബീസ ബോധിപ്പിച്ച അപേക്ഷ അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവരാണ് അവകാശികൾ എന്ന് ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്.

| നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | നബീസ | ഭാര്യ | 36 |
| 2 | നസീമ | മകൾ | 17 |
| 3 | സുഹറാ | ,, | 14 |
| 4 | മുഹമ്മദ് ഷാഫി | മകൻ | 12 |
| 5 | മുഹമ്മദ് ഹനീഫ | ,, | 10 |
| 6 | ഹനീഫ | മകൾ | 7 |

ആയതിനാൽ പരേതനായ "ബാവാപിള്ള മുഹമ്മദ്" എന്നയാളുടെ നിയമാനുസൃത അവകാശികൾ മേൽപ്പറഞ്ഞ വരാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
കോതമംഗലം, തഹശീൽദാർ.

---

## Kunnathunad Taluk

പരസ്യം

നമ്പർ. ബി4-1083/81. 1981 ഒക്ടോബർ 28.

കുന്നത്തുനാട് താലൂക്ക്, പെരുമ്പാവൂർ വില്ലേജ്, ഓളിയേക്കൽ പുത്തൻവീട്ടിൽ ശ്രീ. കെ. വി. കൃഷ്ണൻ ആചാരി പെരുമ്പാവൂർ ലാൻഡ് റിക്കാർഡ്സാഫീസിൽ സ്പെഷ്യൽ തഹശീൽദാരായി ജോലിനോക്കി വരവെ 8-5-1981-ൽ മരിച്ചുപോയിയെന്നും ടിയാനു ലഭിക്കുവാനുള്ള ശമ്പളകുടിശിഖയും മററു ആനുകൂല്യങ്ങളും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി എം. രാജമ്മ ഈ ആഫീസു മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പെരുമ്പാവൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ ശ്രീ. കെ. വി. കൃഷ്ണൻ ആചാരി 1981 മേയ് മാസം 8-ാം തീയതി മരിച്ചുപോയി എന്നും താഴെ പറയുന്നവർ മാത്രമാണ് ടിയാന്റെ നിയമാനുസൃത അവകാശികളെന്നും അറിവായിരിക്കുന്നു.

| | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എം. രാജമ്മ | ഭാര്യ | 50 |
| 3 | കെ. വേണുഗോപാലൻ | മകൻ | 26 |
| 3 | കെ. രാധ | മകൾ | 21 |
| 4 | കെ. കമല | ,, | 18 |
| 5 | കെ. ശൈലജ | ,, | 8 |

മേൽ പറഞ്ഞവരുടെ പേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

പി. കെ. ജേക്കബ്,
പെരുമ്പാവൂർ, തഹശീൽദാർ.

---

# TRICHUR DISTRICT

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

A2-22494/81. 1981 ഡിസംബർ 31.

തൃശ്ശൂർ താലൂക്ക് അവണൂർ വില്ലേജിൽ പി. ഗോപാലമേനോൻ, കണ്ണംകുമരത്തുവീട്, പി. ഒ. വെളപ്പായ, എന്നയാൾ 21-9-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് P. P. O. No.1061/45659-ാം നമ്പർ പ്രകാരം കിട്ടിയിരുന്ന പെൻഷൻ കുടിശ്ശിക കിട്ടുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. ആപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| പേര് | മരിച്ചആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| കെ. ലക്ഷ്മീകുട്ടിഅമ്മ | ഭാര്യ | 67 |

(2)

A2-16311/81. 1981 ഡിസംബർ 31.

തൃശ്ശൂർ താലൂക്ക് പാറളം വില്ലേജിൽ പനിഞ്ഞയത്തു കണ്ടൻകയ്മൾ മകൻ കൃഷ്ണൻകയ്മൾ എന്നയാൾ 20-7-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ ബാകി ടപാടുകൾ തീർക്കുന്നതിനു വേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. ആപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | P. ദേവകി എട്ടോളമ്മ | ഭാര്യ | 54 |
| 2 | P. സരോജിനി | മകൾ | 38 |
| 3 | P. സരള | ,, | 35 |
| 4 | P. സരസ്വതി | ,, | 33 |
| 5 | P. സുശീല | ,, | 30 |
| 6 | P. ഇന്ദിര | ,, | 28 |
| 7 | P. സുനന്ദ | ,, | 26 |
| 8 | P. സേതുമാധവൻ | മകൻ | 25 |
| 9 | P. സുഷമ | മകൾ | 27 |

(3)

A2-25442/81. 1981 ഡിസംബർ 31.

തൃശ്ശൂർ താലൂക്ക് പറക്കാട് വില്ലേജിൽ പി. പി. കുഞ്ഞില പൊറുത്തൂര് പള്ളികുന്നത്ത് വീട്, എന്നയാൾ 31-10-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് വിദ്യാഭ്യാസ വകുപ്പിൽ നിന്നും കിട്ടേണ്ടതായ കുടിശിക പെൻഷൻ കിട്ടുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്നു കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. ആപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| പേര് | മരിച്ചആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|
| പി. പി. ജോസഫ് | സഹോദരൻ | 57 |

(4)

A2-13581/81. 1981 ഡിസംബർ 31.

തൃശ്ശൂർ താലൂക്ക് കുറുമ്പിലാവ് വില്ലേജിൽ കാവാട്ട് കുരിയാക്കോസ് മകൻ ഡോക്ടർ ജോൺ 17-6-1981-ന് മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിൽ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ പണയംവെച്ചിട്ടുള്ള

സ്വർണ്ണ പണ്ടങ്ങളും എടുക്കുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്നു കാണിച്ച് ടിയാളുടെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഓമന ജോൺ | ഭാര്യ | 31 |
| 2 | മേരി | മകൾ | 7 |
| 3 | ജിബിൻ | മകൻ | 3 |

Sl. No. 2,-3 എന്നീ മൈനർമാരായ കുട്ടികളുടെ രക്ഷിതാവ് 1-ാം നമ്പർകാരി ഓമന ജോൺ ആകുന്നു.

(5)

A2-25223/81. 1981 ഡിസംബർ 31.

തൃശ്ശൂർ താലൂക്ക് ചൂലിശ്ശേരി വില്ലേജിൽ തെക്കേപ്പുര കുഞ്ഞുണ്ണി എന്നയാൾ 11-5-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാൻ എറണാകുളം 6-ാം നമ്പർ ഡോഡിഷോപ്പിൽ ജോലി ചെയ്തിരുന്നു. അവിടെ നിന്നും കിട്ടുവാനുള്ള പ്രോവിഡന്റ് ഫണ്ട് ഗ്രാററുവിററി എൽ. ഐ. സി മുതലായവ കിട്ടുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽമാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | T. K. ശശിധരൻ | മകൻ | 29 |
| 2 | T. K. ചന്ദ്രിക | മകൾ | 31 |
| 3 | മോഹനൻ | മകൻ | 26 |
| 4 | ഓമന | മകൾ | 23 |
| 5 | സത്യൻ | മകൻ | 19 |

തൃശ്ശൂർ.

(ഒപ്പ്)
തഹശീൽദാർ.

തിരുത്തൽ പരസ്യം

A2-30/82. 1982 ജനുവരി 11.

17-2-1981-ാം തീയതിയിലെ (വാല്യം XXVI നമ്പർ 7) കേരളഗസററിൽ ബോർഡ് ഓഫ് റവന്യൂ ഷീററിൽ 242-ാം പേജിൽ പരസ്യപ്പെടുത്തിയ 30-12-1980-ലെ A2-26436/80-ാം നമ്പർ പരസ്യത്തിൽ അബ്ദുൾ റഹിമാൻ എന്നയാൾ 30-10-1978-ൽ മരിച്ചിട്ടുള്ളതാകുന്നു എന്നുള്ളത് അബ്ദുൾ റഹിമാൻ എന്നയാൾ 30-10-1980-ൽ മരിച്ചിട്ടുള്ളതാകുന്നു എന്ന് തിരുത്തി വായിക്കേണ്ടതാണ്.

ഇക്കാര്യത്തിൽ ആർക്കെങ്കിലും എന്തെങ്കിലും പരാതിയുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്.

താലൂക്കാഫീസ്,
തൃശ്ശൂർ.

(ഒപ്പ്)
തഹശീൽദാർ.

## Mukundapuram Taluk

പരസ്യം

(1)

No. C5-21220/81. 1982 ജനുവരി 4.

മുകുന്ദപുരം താലൂക്ക് പെരാമ്പ്ര വില്ലേജിൽ കാരകുളത്ത് കളരിയ്ക്കൽ കെ. എൻ. രാമകൃഷ്ണൻ എന്നയാൾ 3-11-1981-ൽ മരിച്ചു എന്നും, ടിയാന്റെ പെൻഷൻ കുടിശ്ശിക ലഭിക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ കെ. എം. രാധ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ടി അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ കാരകുളത്ത് കളരിക്കൽ കെ. എൻ. രാമകൃഷ്ണൻ 3-11-1981-ൽ മരിച്ചു എന്നും പരേതന്റെ അവകാശികൾ താഴെ പറയുന്നവർ ആണ് എന്നും അറിവായിരിക്കുന്നു. അതുപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത സമയപരിധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. എം. രാധ | ഭാര്യ | 47 |
| 2 | കെ. ആർ. വിശ്വനാഥൻ | മകൻ | 26 |
| 3 | കെ. ആർ. സാവിത്രി | മകൾ | 24 |
| 4 | കെ. ആർ. നാരായണൻകുട്ടി | മകൻ | 23 |
| 5 | കെ. ആർ. സീമന്തിനി | മകൾ | 19 |
| 6 | കെ. ആർ. പ്രസന്നകുമാരി | ,, | 16 |
| 7 | കെ. ആർ. രാധാകൃഷ്ണൻ | മകൻ | 10 |

പരേതന്റെ മാതാപിതാക്കൾമാർ ജീവിച്ചിരിപ്പില്ല. മൈനർമാരായ 6, 7 എന്നീ നമ്പർകാരുടെ രക്ഷിതാവ് അപേക്ഷക്കാരിയും, മാതാവുമായ 1-ാം നമ്പർകാരിയാകുന്നു.

(2)

No. C5-22703/81. 1982 ജനുവരി 5.

മുകുന്ദപുരം താലൂക്ക് ആമ്പല്ലൂർ വില്ലേജിൽ ആമ്പല്ലൂർ ദേശത്ത് കളരിക്കൽ ശങ്കരക്കുറുപ്പ് ഭാര്യ നാരായണി എന്നയാൾ ടിയാരിയുടെ ഭർത്താവായിരുന്ന കളരിക്കൽ ശങ്കരക്കുറിപ്പ് (പെൻഷണർ) എന്നയാൾ 30-11-1981-ൽ മരിച്ചുപോയിട്ടുള്ളതും ടിയാന്റെ നവംബർ മാസത്തെ പെൻഷൻ സംഖ്യയും ഫാമിലി പെൻഷനും കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററിനുവേണ്ടി ബോധിപ്പിച്ച അപേക്ഷ വിചാരണ ചെയ്തതിൽ അപേക്ഷാക്കാരിയുടെ ഭർത്താവായിരുന്ന കളരിക്കൽ ശങ്കരക്കുറുപ്പ് എന്നയാൾ 30-11-1981-ൽ മരിച്ചുപോയത് ശരിയാണെന്നും ടിയാന്റെ അവകാശികളായി താഴെ പേരു പറയുന്നവരാണെന്നും കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി മുപ്പത് ദിവസത്തിനകം രേഖാമൂലം അറിയിക്കേണ്ടതും. അവധി കഴിഞ്ഞോ തപാൽ വഴിയോ വരുന്ന ആക്ഷേപം സ്വീകരിക്കാത്തതും ആകുന്നു എന്നുള്ള വിവരം ഇതിനാൽ എല്ലാവരേയും അറിയിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ആർ. നാരായണി | ഭാര്യ | 71 |
| 2 | കെ. എസ്. പ്രഭാകരൻ | മകൻ | 51 |
| 3 | കെ. എസ്. പത്മിനി | മകൾ | 48 |
| 4 | കെ. എസ്. സരോജനി | ,, | 45 |
| 5 | കെ. എസ്. മണി | ,, | 42 |
| 6 | കെ. എസ്. വിലാസിനി | ,, | 39 |
| 7 | കെ. എസ്. ഗിരിജാവല്ലഭൻ | മകൻ | 36 |

(3)

റഫ്. സി5-19785/81. 1982 ജനുവരി 5.

മുകുന്ദപുരം താലൂക്ക് കല്ലൂർ തെക്കുംമുറി വില്ലേജിൽ ചെരപ്പറമ്പിൽ ഗോപാലൻനായർ 20-9-1981-ൽ ബോംബെയിൽ വെച്ച് മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിൽ കിട്ടിയിരുന്ന മിലിട്ടറി പെൻഷൻ കിട്ടുന്ന ആവശ്യത്തിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഭാരതിഅമ്മ | ഭാര്യ | 35 |
| 2 | സുരേഷ് | മകൻ | 16 |
| 3 | ഉഷ | മകൾ | 14 |
| 4 | രാജൻ | മകൻ | 12 |
| 5 | സുജാത | മകൾ | 9 |
| 6 | പാറുക്കുട്ടിഅമ്മ | അമ്മ | 69 |

Sl. No. 2, 3, 4, 5 എന്നീ മൈനർമാരായ കുട്ടികളുടെ രക്ഷിതാവ് ഒന്നാം നമ്പർകാരി ഭാരതിഅമ്മയാകുന്നു. പരേതന്റെ അച്ഛൻ മരിച്ചുപോയിട്ടുള്ളതായറിയുന്നു.

(4)

C5-22116/81. 1982 ജനുവരി 14.

മുകുന്ദപുരം താലൂക്ക് മനവലശ്ശേരി വില്ലേജിൽ താമസക്കാരനായിരുന്ന പുല്ലാംപറമ്പിൽ മുഹമ്മത് മകൻ മുഹമ്മദാലി ബഹറിനിൽ ജോലി ചെയ്ത് ജീവിച്ചിരിക്കെ 16-2-1980-ൽ ബ്ലഡ്കേൻസർ മൂലം ബഹറിനിൽ വെച്ച് മരിച്ചുപോയിട്ടുള്ളതാണ്. ടിയാൻ ബഹറിനിലേക്ക് പോകുന്ന സമയത്ത് ഇൻഡ്യൻ എമിഗ്രേഷനിൽ കെട്ടിവെച്ച ഡെപ്പോസിററ് തുകയായ 1,750 രൂപ ലഭിക്കുന്നതിനുവേണ്ടി പരേതന്റെ അവകാശികളെ കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ പിതാവായ മനവലശ്ശേരി വില്ലേജിൽ താണിശ്ശേരി ദേശത്ത് പുല്ലാംപറമ്പിൽ കുഞ്ഞിമൊയ്ദ്രാസ് മകൻ മുഹമ്മത് ബോധിപ്പിച്ച അപേക്ഷ അന്വേഷണം നടത്തിയതിൽ താഴെപറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികളെന്ന് ബോദ്ധ്യമായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേർ | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മുഹമ്മത് | പിതാവ് | 58 |
| 2 | ബീപാത്തു | മാതാവ് | 50 |
| 3 | അബ്ദുൾകാദർ | ജ്യേഷ്ഠസഹോദരൻ | 34 |
| 4 | പാത്തിബി | സഹോദരി | 30 |
| 5 | അബി | സഹോദരൻ | 24 |
| 6 | കബീർ | ,, | 21 |

മുകളിൽ വിവരിച്ചവരാണ് പരേതന്റെ യഥാർത്ഥ അവകാശികളെന്നുള്ളതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ആക്ഷേപം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(5)

സി5-72657/81. 1982 ജനുവരി 11.

മുകുന്ദപുരം താലൂക്ക് കൊററനല്ലൂർ വില്ലേജിൽ ററി. സി. ആർ. 7234-ാം നമ്പ്ര് പെൻഷനർ ആയ കുറുപ്പത്ത് കാട്ടിൽ കുഞ്ഞാണ്ടി ശ്രീധരൻ എന്നാൾ 26-9-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. മരിച്ച ആൾക്ക് കിട്ടുവാനുള്ള പെൻഷൻ ബാക്കിയും തുമ്പൂർ ലോഡ് കൃഷ്ണാ ബാങ്കിൽ എസ്. ബി. അക്കൗണ്ട് നമ്പർ 416 ആയി ഡിപ്പോസിററ് ചെയ്തിരിക്കുന്ന 600 രൂപയും അതിന് നാളിതുവരെയുള്ള പലിശയും വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് കൊടുക്കണമെന്ന് കാണിച്ച് പരേതനായ ശ്രീധരൻ എന്നാളുടെ അവകാശികളായ ഭാര്യ മകൾ ചേർന്ന് ബോധിപ്പിച്ച അപേക്ഷ കൊററനല്ലൂർ വില്ലേജ് കച്ചേരി വഴി വിചാരണ ചെയ്തതിൽ ശ്രീധരൻ എന്നാൾ 26-9-1981-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികൾ താഴെ ചേർക്കുന്നവർ മാത്രമാണെന്ന് കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുമാരി | ഭാര്യ | 50 |
| 2 | ശങ്കരനാരായണൻ | മകൻ | 31 |
| 3 | പുഷ്പാവതി | മകൾ | 29 |
| 4 | രാമന | ,, | 27 |
| 5 | ചന്ദ്രൻ | മകൻ | 25 |
| 6 | ദേവനന്ദൻ | ,, | 23 |
| 7 | രതൻ | ,, | 21 |
| 8 | ഷീജ | മകൾ | 18 |

മേൽ ചേർത്തിരിക്കുന്നവരാണ് മരിച്ച ശ്രീധരൻ എന്നാളുടെ അവകാശികൾ എന്ന് കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്ന കാര്യത്തിൽ ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാകുന്നു. അവധി കഴിഞ്ഞോ തപാൽ വഴിയോ വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(6)

സി5-17464/81. 1982 ജനുവരി 14.

മുകുന്ദപുരം താലൂക്കിൽ ചെന്നാലൂർ വില്ലേജിൽ വാരനാട്ട് പാറുക്കുട്ടിഅമ്മ മകൻ രാമമേനോൻ 30-1-1981-ൽ മരിച്ചിരിക്കുന്നു എന്നും ടിയാന്റെ പേരിലുള്ള 97ക. 96 പൈസ വാങ്ങുന്നതിന് മരിച്ച രാമമേനോന്റെ ഭാര്യ പുയത്ത് ലക്ഷ്മിഅമ്മ മകൾ ദേവകിഅമ്മ മുതൽ പേരാണ് എന്ന വിവരത്തിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനായി ബോധിപ്പിച്ച താലൂക്ക് ഡി 5-17464/81—ാം നമ്പർ കല്പന നെല്ലായി വില്ലേജാഫീസർ വഴി വിചാരണ ചെയ്തതിൽ രാമമേനോൻ 30-1-1981-ൽ മരിച്ചിട്ടുള്ളതായും താഴെ ചേർക്കുന്നവർ അവകാശികളാണെന്ന് കണ്ടിരിക്കുന്നു. പേരു വിവരം താഴെ ചേർക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ദേവകിഅമ്മ | ഭാര്യ | 60 |
| 2 | ആനന്ദവല്ലി | മകൾ | 36 |
| 3 | ബാലപീതാംബരൻ | മകൻ | 34 |
| 4 | വിജയലക്ഷ്മി | മകൾ | 32 |
| 5 | മുരളീധരൻ | മകൻ | 30 |
| 6 | വിഷ്ണുദാസ് | ,, | 20 |

മേൽ ചേർത്തവർ മാത്രമേ അവകാശികളുള്ളു എന്ന് കണ്ടിരിക്കുന്നു. മേൽ ചേർത്തവർ കൂടാതെ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപങ്ങൾ ഉണ്ടെങ്കിൽ ഈ പരസ്യം ഗസററിൽ പരസ്യം ചെയ്തു 30 ദിവസത്തിനകം രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞോ തപാൽ വഴിയോ വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതും ആകുന്നു. അവധി കഴിയുന്ന മുറക്ക് സർട്ടിഫിക്കററ് അനുവദിക്കുന്നതുമാകുന്നു.

